


# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
# MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 40 THE ONLINE OFFICIAL NEWS BULLETIN 2024 September 12


| SEASON OF CROSS | സ്ലീബാകാലം | ܥܕܢܐ ܕܨܠܝܒܐ | | | | |
|---|---|---|---|---|---|---|
| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
| 1st Sunday after the Holy Cross 112th Anniversary of the Establishment of Catholicate in Malankara ♪1 15 | ♪5 16 | ♪1 17 | ♪5 18 | ♪1 19 | ♪5 20 | ♪1 21 |



**9th OKR Biennial Priest Conference of St Thomas Orthodox Vaidhika Sangham.**



**അബുദാബി സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ സുവർണ്ണ ജൂബിലി പ്രൊജക്റ്റായ അരിങ്ങട സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ പുനർനിർമ്മാണം പൂർത്തീകരിച്ച് പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ കൂദാശയുടെ ആദ്യഭാഗം നടത്തപ്പെട്ടു.**



**സഹോദരൻ പദ്ധതിയുടെ സഹകരണത്തോടെ വാകത്താനം വെട്ടിക്കുന്നേൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗത്തിന് നിർമ്മിച്ച് നൽകിയ ഭവനത്തിന്റെ താക്കോൽ ദാനം പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതിയൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചപ്പോൾ.**



**കുന്നംകുളം ഭദ്രാസനത്തിലെ വേദ പ്രവീൺ ഡിപ്ലോമ പാസായ 2023-24 ലെ 97 സൺഡേസ്കൂൾ വിദ്യാർത്ഥികളുടെ കോൺവെക്കേഷൻ പ്രോഗ്രാം ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഫാ. ജോസഫ് ചെറുവത്തൂർ അധ്യക്ഷത വഹിച്ച സമ്മേളനത്തിൽ എം. പി. ജോർജ് കോർഎപ്പിസ്കോപ്പാ മുഖ്യ സന്ദേശം നല്കി.**

## കോട്ടയത്ത് സഭയുടെ ആയുർവേദ ആശുപത്രി; തിരുവനന്തപുരത്ത് സഭാകേന്ദ്രം ശിലാസ്ഥാപനവും കൂദാശയും 15-ന്

കോട്ടയം: ഓർത്തഡോക്സ് സഭ കോട്ടയത്ത് ആയുർവേദ ആശുപത്രിയും തിരുവനന്തപുരത്ത് സഭാകേന്ദ്രവും നിർമിക്കുന്നു. ആശുപത്രിയുടെ കൂദാശയും തിരുവനന്തപുരത്ത് നിർമിക്കുന്ന സഭാകേന്ദ്രത്തിന്റെ ശിലാസ്ഥാപനവും 15-ന് തിരുവോണ നാളിൽ നടക്കും.

കോട്ടയം ജില്ലയിലെ പരുത്തുംപാറയിൽ ആയുർവേദ കോളജ് ആരംഭിക്കാനും സഭ തീരുമാനിച്ചിട്ടുണ്ട്. ഇതിനു മുന്നോടിയായാണ് കോട്ടയം ചാന്നാനിക്കാട്ട് വായനശാലയ്ക്കു സമീപം ആയുർവേദ ആശുപ്രതി തുടങ്ങുന്നത്.

ഇതിന്റെ കൂദാശ 15-ന് രാവിലെ 10.30 ന് നടക്കും. തിരുവനന്തപുരം നഗരത്തിന്റെ ഹൃദയഭാഗത്ത് ബാവാ പറമ്പ് എന്നറിയപ്പെടുന്ന സഭ വക ഭൂമിയിലാണ് സഭാകേന്ദ്രം നിർമിക്കുന്നത്. ഇതിന്റെ ശിലാസ്ഥാപനം അന്നു വൈകിട്ട് 3.30-ന് തിരുവനന്തപുരത്ത് നടക്കും.

## ഡിജിറ്റൈസേഷൻ പദ്ധതി ഡേറ്റ സെന്റർ കൂദാശ

ദേവലോകം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഡിജിറ്റൈസേഷൻ പദ്ധതിയുടെ ഭാഗമായി കേന്ദ്രീകൃത ഡേറ്റ സെന്റർ 2024 സെപ്റ്റംബർ 13 ന് രാവിലെ പത്തു മണിക്ക് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവാ തിരുമേനി കൂദാശ ചെയ്യും. മലങ്കര സഭാ സംബന്ധമായ വിവരങ്ങൾ കേന്ദ്ര, ഭദ്രാസന, ഇടവക തലത്തിൽ സമാഹരിക്കുകയാണ് ലക്ഷ്യമെന്ന് അൽമായ ട്രസ്റ്റി റോണി വർഗ്ഗീസ് എബ്രഹാം പറഞ്ഞു.

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

### 1919-നു കൊല്ലം 1095-ാമാണ്ടു വൃശ്ചികം 5-നു മുതലുള്ള ഡയറി ബുക്ക്

1145. ഒ. എം. ചെറിയാച്ചന്. പണപിരിവിനെ സംബന്ധിച്ചും ... സംബന്ധിച്ചും. ടി തീയതി. ടി സ്ഥലം.

1146. കെ. കെ. ലൂക്കോസ് വക്കീലിനു. ടിയാന്മാരുടെ കേസു സംബന്ധമായ കാര്യങ്ങളെ സംബന്ധിച്ചു പറഞ്ഞു തീർക്കുന്നതിനായി കോട്ടയത്തു സമയം നിശ്ചയിച്ചു വരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

**18-നു രാവിലെ പരുമലെ വന്നുചേർന്നു.**

1147. മട്ടയ്ക്കൽ മല്പാച്ചന്. ... കളുടെ സംഗതികളെ സംബന്ധിച്ചു. തമ്മിൽ കാണുമ്പോൾ ആലോചിക്കാമെന്നും തുടിയൻ പൗലോസിന്റെ മകന്റെ കൈവശം ആർത്താറ്റു കേസിന്റെ മൊഴിപകർപ്പു കൊടുക്കമെന്നും. 1096 ധനു മാസം 17-നു പരുമല സിമ്മനാരിയിൽ നിന്നും.

1148. കുടശനാട്ടു പള്ളിക്കാർക്കു. ടി ഇടവകയിൽ നടന്നുവരുന്ന കൊച്ചു തെക്കേതിൽ കുര്യൻ വറുഗീസിനെ ഭാര്യയെ താമസിപ്പിക്കാത്ത കുറ്റത്തിന് പള്ളികർമ്മങ്ങളിൽ നിന്നും വിരോധിച്ചു കല്പന അയച്ചു. 1096 ധനു 18-നു. പരുമലെ സിമ്മനാരി.

1149. കല്ലൂപ്പാറ പള്ളിക്കാർക്ക്. അവിടെ നിന്നും പിരിയാനുള്ള ബാക്കി പണത്തെ സംബന്ധിച്ചും മറ്റും. 1920-നു ധനു 18-നു. പരുമലെ സിമ്മേനാരി.

1150. കൊച്ചുപറമ്പിൽ സ്കറിയാ കത്തനാർക്ക്. ഇവിടെയെത്തിയ വിവരത്തിനും കായംകുളത്തേക്കുള്ള യാത്രയെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

1151. കറുത്തേടത്ത് കീവറീച്ചന്. കറുത്തേടത്തു ബാങ്കിൽ ഡിപ്പോസിറ്റു ചെയ്തിരിക്കുന്നതിൽ എഴുനൂറ്റിഅറുപത്തിയഞ്ചു രൂപാ പള്ളിക്കൂടം വകയ്ക്ക് സ്ഥലം വാങ്ങിക്കുന്നതിലേക്കു വടക്കേത്തലയ്ക്കൽ സ്കറിയാ കത്തനാരുടെ രസീതിന്മേൽ കൊടുക്കണമെന്ന്. ടി തീയതി. ടി സ്ഥലം.

1152. പുളുക്കീഴു വടക്കേക്കര കാരണശ്ശേരിൽ കൊച്ചാണ്ടി അബ്രാഹത്തിനു പട്ടംകൊടുക്കുന്നതിനെ സംബന്ധിച്ചു ആലോചിക്കുന്നതിനായി യോഗപ്രതിനിധികൾ വന്നുചേരണമെന്നും മറ്റും. 1920-നു 1096 ധനു മാസം 21-നു പരുമലെ സിമ്മനാരിയിൽ നിന്നും.

1153. പാലപ്പള്ളിൽ പൗലോസു കത്തനാർക്ക്. വിവരങ്ങൾക്കു. 1096 ധനു 21-നു. പരുമലെ സിമ്മനാരി.

1154. എൻ. ഐ. പോത്തന്. തിരുവല്ലാ ബാലികാമഠത്തിൽ നടത്താൻ നിശ്ചയിച്ച സ്ത്രീജനയോഗത്തെ അനുവദിച്ചു കല്പന കൊടുത്തു. 1920-നു 1096 ധനു മാസം 21-നു പരുമലെ സിമ്മനാരിയിൽ നിന്നും.

1155. പണിക്കരച്ചന്. ഒസ്താത്തിയോസു മെത്രാന്റെ ബഥനി സന്ദർശനത്തിനുള്ള ആഗ്രഹം, ശൂരനാട്ടു കോശി ശെമ്മാശന്റെയും കുന്നംകുളങ്ങരെ അനാഥശാല, ഇവയെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

1156. മട്ടയ്ക്കൽ മല്പാനച്ചന്. പാമ്പാക്കുടയ്ക്കു പോകുന്നതിനെ സംബന്ധിച്ചും റ്റി. വി. ജോൺ സെമ്മാശന്റെ പേർക്കു 50 രൂപാ കൂടി അയച്ചുകൊടുക്കണമെന്നും മറ്റു വിവരത്തിനും. ടി തീയതി. ടി സ്ഥലം.

1157. മാരേട്ടു പീലിപ്പോച്ചന്. ജഡ്ജ്മെന്റിന്റെ ഒരു പ്രതി ബ്രദർ സഖറിയാസിനു കൊടുക്കണമെന്നും, കല്ലൂപ്പാറയിലെ പണപിരിവിനെ സംബന്ധിച്ചും. ടി തീയതി. ടി സ്ഥലം.



1158. ഇലഞ്ഞിക്കൽ പീലിപ്പോച്ചന്. തൃശൂർക്കു പോയ വിവരം അറിയുന്നതിനും ജഡ്ജ്മെന്റിന്റെ പ്രതികൾ വാങ്ങുന്നതിനെ സംബന്ധിച്ചും. ടി തീയതി. ടി സ്ഥലം.

1159. ജോർജ് പിലിപ്പിനു. അയിരൂർ റോഡിന്റെ സംഗതിയിൽ വേണ്ടതു ചെയ്യണമെന്നു. 1920-നു 1096 ധനു 22-നു. പരുമല സിമ്മനാരി.

1160. കക്കുടിയിൽ മാത്യൂസ് കത്തനാർക്കു. പെരുമ്പ്രാൽ പാപ്പിയുടെ മരണത്തെക്കുറിച്ചു അനുശോചിച്ചും ബാക്കി പണപിരിവിനെപ്പറ്റിയും. 1920-നു കൊല്ലം 1096 ധനു മാസം 23-നു പരുമല സിമ്മനാരിയിൽ നിന്നും.

1161. കെ. റ്റി. തോമ്മസു കത്തനാർക്കു. അയാളെപ്പറ്റി ശരിയായ വിവരമറിയാതെ സാക്ഷിപത്രമെഴുതുന്നതിനെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

1162. റ്റി. വി. ജോൺ ശെമ്മാച്ചന്. അമ്പതു രൂപാ മല്പാനച്ചൻ അയച്ചിട്ടുണ്ടെന്നും ഇനിയും അമ്പതു കൂടി അയയ്ക്കാൻ കല്പന അയച്ചിട്ടുണ്ടെന്നും മറ്റു വിവരങ്ങൾക്കും. ടി തീയതി. ടി സ്ഥലം.

1163. മൂക്കഞ്ചേരിൽ എം. പീറ്റർക്ക്. വട്ടിപ്പണക്കേസു, കുർബാന തക്സാ,

ക്രിസ്തുമതം പുസ്തകം ഇവയെ സംബന്ധിച്ചു എഴുതി അയച്ചു. ടി തീയതി. ടി സ്ഥലം.

1164. പഴഞ്ഞി പള്ളിക്കാർക്ക്. പ്രിയരെ, കഴിഞ്ഞ ആണ്ടിൽ ആ പള്ളി വക കൈസ്ഥാനികളായിരുന്ന ആണ്ടു കൈസ്ഥാനികൾ അവരുടെ ... കാര്യങ്ങൾ ... 1096 ധനു 27-നു. പരുമല.

1181. ഇലഞ്ഞിക്കൽ പീലിപ്പോച്ചനു. ഉള്ളന്നൂർ പള്ളിക്കാർക്കു ജഡ്ജ്മെന്റിന്റെ ഒരു സർട്ടിഫൈഡ് ചെയ്തു കൊടുക്കണമെന്നു. 1920-നു 1096 ധനു 28-നു. പരുമല.

1182. മട്ടയ്ക്കൽ മല്പാനച്ചന്. പാമ്പാക്കുടയ്ക്കു പോകുന്നതിനെ സംബന്ധിച്ചും ... അസിസ്റ്റന്റിനെക്കണ്ടു ... കാര്യങ്ങൾ ചെയ്യുന്നതിനെ സംബന്ധിച്ചും. 1096 ധനു 29-നു. പരുമല സിമ്മനാരി.

1184. തുടിയൻ കുഞ്ഞിപൗലോസിനു. മകന്റെ കല്യാണത്തെ സംബന്ധിച്ചു വധൂവരന്മാർക്കു മംഗളാശംസ. ധനു 30-നു. പരുമല സിമ്മനാരി.

1185. ചാക്കോപ്പിള്ളയ്ക്ക്. ... യാത്രയെ സംബന്ധിച്ച്. 1096 ധനു 30-നു പരുമല സിമ്മനാരിയിൽ നിന്നും.

1186. തേരകത്തു മത്തായിക്കുഞ്ഞിന്. മാതാവിന്റെ മരണത്തിൽ സഹതപിക്കുന്നു എന്ന്. 1920-നു 1096 ധനു മാസം 31-നു പരുമല സിമ്മനാരിയിൽ നിന്നും.

1187. പാലപ്പള്ളിൽ പൗലോസു കത്തനാർക്കു. വട്ടിപ്പണക്കേസിന്റെ അച്ചടി സംബന്ധിച്ച നോട്ടീസു ഇവിടെ കിട്ടിയില്ലെന്നും മറ്റു വർത്തമാനങ്ങൾക്കും. ടി തീയതി. ടി സ്ഥലം.

1188. ഇലഞ്ഞിക്കൽ പീലിപ്പോച്ചന്. പൊന്നബ്രാഹത്തിന്റെ വക്കാലത്തു ആവശ്യമുണ്ടെങ്കിൽ മട്ടയ്ക്കൽ മല്പാൻ വശം എഴുതി അയച്ചു വരുത്തിക്കൊള്ളണം. പ്രതികൾ ചിലവു കെട്ടിവെയ്ക്കണമെന്നു തർക്കിക്കേണ്ട ആവശ്യമുണ്ടെങ്കിൽ അങ്ങിനെ ചെയ്തുകൊള്ളണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1189. വാളക്കുഴിയിൽ യൗസേപ്പു ശെമ്മാച്ചന്. അങ്ങോട്ടു എഴുന്നള്ളണമെന്നുള്ള പള്ളിക്കാരുടെ ആഗ്രഹത്തെ ... ടി തീയതി. ടി സ്ഥലം.

1. പാറേട്ട് മാത്യൂസ് കത്തനാർക്കും

2. കിഴക്കേത്തലയ്ക്കൽ തോമ്മാ കത്തനാർക്കും. വട്ടിപ്പണക്കേസിൽ കൂടുതൽ കക്ഷികൾ വക്കാലത്തു കൊടുക്കുന്നതിനു ധൃതിയില്ലെന്നും മറ്റും. 1921-നു കൊല്ലം 1096-ാമാണ്ടു മകര മാസം 1-നു പരുമല സിമ്മനാരിയിൽ നിന്നും.

3. കൊച്ചുപറമ്പിൽ സ്കറിയാ കത്തനാർക്കു. കായങ്കുളം പള്ളി സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

4. ... പള്ളിക്കാർക്ക്. അടങ്ങപ്രത്തു കൊച്ചുപണിക്കരുടെ കൈയിൽ നിന്നും ഏകദേശം 700 രൂപായോളം പള്ളിവകയ്ക്കു ചിലവുള്ളതു അവരുടെ കുടുംബത്തിൽ നിന്നും പള്ളിക്കുള്ള വരുമാനങ്ങളിൽ വകവെച്ചു കൊടുക്കണമെന്ന്. ടി തീയതി. ടി സ്ഥലം.

5. തുമ്പമൺ പള്ളിക്കാർക്ക്. നാലിനു തിങ്കളാഴ്ച പെരുനാളിനും മറ്റു കാര്യാലോചനയ്ക്കുമായി അടുത്ത ദിവസം എറപ്പുഴക്കടവിൽ വന്നുചേരുന്നതാണെന്നും അവിടെ നിന്നും അങ്ങോട്ടുള്ള വാഹനങ്ങൾ മുതലായവ ഏർപ്പാടു ചെയ്തുകൊള്ളണമെന്നും മറ്റും. 1921-നു കൊല്ലം 1096 മകരം 2-നു. പരുമല.

6. ആലപ്പുഴെ താമസക്കാരായ ആത്മീയ മക്കളെല്ലാവർക്കും. ആലപ്പുഴെ വാടത്തോടിനു വടക്കുവശത്തു തൈക്കാവു പുരയിടത്തിൽ ഒരു പള്ളി സ്ഥാപിക്കുന്നതിന് ഈ കല്പന മൂലവും അനുവദിച്ചിരിക്കുന്നു എന്നും മറ്റും. 1921-നു കൊല്ലം 1096 മകരം 2. പരുമല.

7. ഇലഞ്ഞിക്കൽ കൊച്ചുണ്ണിക്ക്. ആലപ്പുഴെ പള്ളിയുടെ ഗവണ്മെന്റനുവാദത്തിലേയ്ക്കു ആവശ്യമുള്ള കല്പന ഇതു സഹിതം അയക്കുന്നു എന്നും മറ്റും. 1921-നു കൊല്ലം 1096 മകരം 2. പരുമല.

8. എം. റ്റി. ഇട്ടീരാ കത്തനാർക്ക്. അയച്ചിരുന്നവ കിട്ടി. വി. മാമോദീസാ (വെള്ളം കൊണ്ടുള്ള) ശെമ്മാശന്മാർക്കു ആകാമെന്നും, മറ്റുമുള്ള അഭിപ്രായങ്ങളെ എഴുതി അയച്ചു. ടി തീയതി. ടി സ്ഥലം.

9. ഇലഞ്ഞിക്കൽ മഠത്തിൽ പാപ്പിക്ക്. മകൾ മറിയാമ്മയുടെ വിവാഹത്തിനു സർവ്വ ആശീർവ്വാദങ്ങളും മംഗളവും ആശംസിച്ചുകൊള്ളുന്നു. ടി തീയതി. ടി സ്ഥലം.

10. മാളിയേക്കൽ കൊച്ചുമാണിക്കു. ജ്യേഷ്ഠന്റെ മകൻ കൊച്ചുമാത്തുവിന്റെ വിവാഹത്തിൽ സർവ്വ ആശീർവാദങ്ങളും മംഗളവും ആശംസിക്കുന്നു എന്നു. ടി തീയതി. ടി സ്ഥലം.

11. ... ജൂൺ 19-നു മീറ്റിങ്ങിന് ഹാജരാവാൻ നിവൃത്തിയില്ലെന്നു. ജൂൺ 16-നു 1921. പരുമല.

12. പറമ്പിൽ കോശി കത്തനാർക്കു. വർത്തമാനങ്ങൾക്കു. 1096 മകരം 3-നു. പരുമല.

13. സി. പി. തരകനു. സിറിയൻ ചർച്ച് മാസികയെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

14. കൊച്ചുപറമ്പിൽ സ്കറിയാ കത്തനാർക്കു. വള്ളം അയക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

15. ജോൺ ശെമ്മാച്ചനു. പണം അയയ്ക്കുവാൻ ഏർപ്പാടു ചെയ്തിട്ടുണ്ടെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

16. കെ. എം. പീലിപ്പോസു ഇൻസ്പെക്ടർക്കു. അദ്ധ്യാപകന്മാരുടെ സങ്കടങ്ങളെ സംബന്ധിച്ചു വേണ്ടതുപോലെ പര്യാലോചിക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

17. To Excellency T. Raghaviah. The Dewan of Travancore. ...

1096 മകരം 3-നു 2 മണിക്കു പരുമല സിമ്മനാരിയിൽ നിന്നും വള്ളം വഴി പുറപ്പെട്ടു ചെങ്ങന്നൂർ ഇറപ്പുഴകടവിൽ എത്തി അവിടെ നിന്നും കാറിൽ പുറപ്പെട്ടു കുരമ്പാല പള്ളിയിൽ സന്ധ്യയ്ക്കു എത്തി. അത്താഴം കഴിഞ്ഞു കാറിൽ പുറപ്പെട്ടു രാത്രി 2 മണിക്കു തുമ്പമൺ പള്ളിയിൽ എത്തി.

18. പീലിപ്പോസു ഇൻസ്പെക്ടർക്കു. തുമ്പമൺ മഞ്ഞനിക്കര തോട്ടത്തിൽ കൃഷ്ണൻ നായരെ കുമ്പഴ സ്കൂളിൽ ഒരു വാധ്യാരായി നിയമിക്കണമെന്നും മറ്റും. 1096 മകരം 5-നു. തുമ്പമൺ.

**1096 മകരം 4-നു 2 മണിക്കു സ്പെഷ്യൽ കാറിൽ തുമ്പമൺ പള്ളിയിൽ നിന്നും പുറപ്പെട്ടു 5 മണിയോടു കൂടി കോട്ടയം സിമ്മനാരിയിൽ എത്തി.**

19. To The .... Peshkar in charge of ... ഒരു പ്രത്യേക സംഗതി സംബന്ധിച്ചു കാണണമെന്നും സമയം അറിയിക്കണമെന്നും മറ്റും. 1096 മകരം 6-നു. കോട്ടയം.

20. കൊച്ചുമാമ്മച്ചനു. കൊച്ചുമ്മന്റെ കേസു സംഗതിയിൽ വേണ്ടതു പ്രവർത്തിക്കണമെന്നും മറ്റും. 1096 മകരം 7-നു കോട്ടയം.

**1096 മകരം 7-നു 4 മണി കഴിഞ്ഞു വള്ളം കയറി 8-നു ഒരു മണിക്കു പരുമല സിമ്മനാരിയിൽ എത്തി.**

21. തയ്യിൽ കൊച്ചീപ്പച്ചനു. ഈ കല്പനയുംകൊണ്ടു വരുന്ന ചാക്കോയുടെ ഭാര്യയെ വാക്സിനേഷൻ ക്ലാസിൽ എടുപ്പിക്കുന്നതിന് വേണ്ടതു ചെയ്യണമെന്നും മറ്റും. 1921-നു 1096 മകരം 9-നു പരുമല സിമ്മനാരിയിൽ നിന്നും.

22. ഇടിച്ചാണ്ടി വാധ്യാർക്ക്. മകളുടെ മരണത്തിൽ അനുശോചിക്കുന്നു എന്ന്. ടി തീയതി. ടി സ്ഥലം.

23. കന്നുകുഴിയിൽ അച്ചാമ്മയ്ക്കു. വഴക്കുകൾ തീർക്കുന്നതിനു കോടതി അടച്ചശേഷമേ സാധിക്കയുള്ളു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

24. മാറാച്ചേരിൽ ഇത്താപ്പിരി കത്തനാർക്ക്. കുന്നക്കാൽ പള്ളികാര്യങ്ങളെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

25. അടങ്ങപ്രത്തു കൊച്ചീപ്പൻ പണിക്കർക്ക്. കൊച്ചുപണിക്കരുടെ അപ്പന്റെ മരണത്തെക്കുറിച്ചു അനുശോചിക്കുന്നു എന്നും മറ്റും. 1096 മകരമാസം 9-നു പരുമല സിമ്മനാരിയിൽ നിന്നും.

26. റ്റി. വി. ജോൺ ശെമ്മാച്ചന്. അയച്ചുതന്ന രൂപാ കിട്ടിയതായി അറിയുന്നതിൽ സന്തോഷിക്കുന്നു എന്നും എം.ഡി. സിമ്മനാരിയെക്കുറിച്ചും. ടി തീയതി. ടി സ്ഥലം.

27. ഇലഞ്ഞിക്കൽ പീലിപ്പോച്ചന്. കേസുകൾ സംബന്ധിച്ചും അല്ലാത്ത ചിലവുകൾ എത്രയെന്നു അറിയിച്ചിരിക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

**1096 മകരം 9-നു സന്ധ്യയോടു കൂടി പരുമല സിമ്മനാരിയിൽ നിന്നും**

**വള്ളം കയറി 10-നു ഞായറാഴ്ച രാവിലെ കായങ്കുളം പള്ളിയിൽ എത്തി.**

28. പെരിങ്ങനാടു പള്ളിക്കാർക്കു. ഈ മാസം 15-നു ആ പള്ളി കൂദാശ നടത്തുന്നതിനും മറ്റുമായി 14-നു അവിടെ എത്താൻ തക്കവണ്ണം വാഹനമയക്കണമെന്നും മറ്റും. 1096 മകര മാസം 11-നു. കായങ്കുളം പള്ളി.

29. ഇരവിപേരൂർ കിഴക്കൻ ഓതറ താമസക്കാർക്ക്. അവിടെ ആ മുറിയിൽ സർവ്വേ 441/2 ഇലവുന്താനം ചേരിക്കലിൽ തെക്കെപ്പുരയിടത്തിൽ ഒരു പള്ളി സ്ഥാപിക്കുന്നതിനു കല്പന കൊടുത്തു. ടി തീയതി. ടി സ്ഥലം.

30. വട്ടക്കുന്നേൽ മൂപ്പച്ചന്. കല്യാണത്തിനു വരാതിരുന്നതിന്റെ കാരണങ്ങളെ സംബന്ധിച്ചും വധൂവരന്മാർക്കു മംഗളം ആശംസിച്ചും. ടി തീയതി. ടി സ്ഥലം.

31. മട്ടയ്ക്കൽ മല്പാന്. വർത്തമാനങ്ങൾക്കും യാത്രാവിവരണത്തിനും. ടി തീയതി. ടി സ്ഥലം.

32. കരപ്പള്ളിൽ തോമസു കത്തനാർക്കു. വർത്തമാനങ്ങൾക്കും യാത്രാവിവരത്തിനും. ടി തീയതി. ടി സ്ഥലം.

33. To The Inspector of English Schools, Travancore. തഴക്കര ഇംഗ്ലീഷ് സ്കൂളിന്റെ കറസ്പോണ്ടന്റായി മാനേജരായ നമുക്കു പകരം എഴുത്തുകുത്തുകൾ മുതലായവ ചെയ്യുന്നതിനു വടക്കേതലയ്ക്കൽ സ്കറിയാ കത്തനാരെ അധികാരപ്പെടുത്തിയിരിക്കുന്നുയെന്നും മറ്റും. 1921-നു ജനുവരി 25-നു. കായങ്കുളം.

34. വടക്കേതലയ്ക്കൽ സ്കറിയാ കത്തനാർക്കു. നമ്മുടെ മാനേജുമെന്റിൽ അവിടെ (തഴക്കര) നടത്തുവാൻ നിശ്ചയിച്ചിരിക്കുന്ന ഇംഗ്ലീഷ് സ്കൂളിന്റെ കറസ്പോണ്ടന്റായി തന്നെ നിയമിച്ചിരിക്കുന്നു എന്നു. 1921-നു 1096 മകരം 12-നു. കായങ്കുളത്തു പള്ളി.

35. പുതിയകാവു പള്ളിക്കാർക്കു. ആ പള്ളിയുടെ തെക്കേപ്പുരയിടത്തിൽ ഇംഗ്ലീഷു സ്കൂൾ സ്ഥാപിക്കുവാൻ നിശ്ചയിച്ചിരിക്കുന്നതുകൊണ്ടു ആ പള്ളിയുടെ കിഴക്കുപുറത്തുള്ള ശവക്കോട്ടയിൽ മേലാൽ പള്ളിക്കൂടം നടത്തുന്നിടത്തോളം കാലം ശവം അടക്കിക്കൂടായെന്നു. ടി തീയതി. ടി സ്ഥലം.

**1096 മകര മാസം 14-നു വ്യാഴാഴ്ച കായങ്കുളത്തു പള്ളിയിൽ നിന്നും വണ്ടി വഴി പെരിങ്ങനാടു പള്ളിയിൽ എത്തി.**

36. കടമ്പനാട്ടു തെക്കേമുറിയിൽ കുഞ്ഞേപ്പിൽ ഗീവറുഗീസു കത്തനാരു ചെറിയയ്ക്കും മാതാമ്പുഴെ മുറിയിൽ കൈതേരത്തു ഉമ്മൻ മത്തായിക്കും. അടുത്ത ദിവസങ്ങളിൽ നമ്മുടെ അടുക്കൽ വന്നുചേരണമെന്നു. 1096 മകര മാസം 15-നു പെരിങ്ങനാട്ടു പള്ളിയിൽ നിന്നും.

37. കണ്ണങ്കോട്ടു വീരപ്പിള്ളിൽ പള്ളിക്കാർക്കു. നാളെ സന്ധ്യയ്ക്കു മുമ്പ് അവിടെ എത്തത്തക്കവണ്ണം വാഹനങ്ങളും മറ്റും അയക്കണമെന്നു. 1921-നു 1096 മകരം 16-നു പെരിങ്ങനാട്ടു പള്ളിയിൽ നിന്നും.

**1096 മകരം 17-നു സന്ധ്യ കഴിഞ്ഞു പെരിങ്ങനാട്ടു പള്ളിയിൽ നിന്നും മേനാവിൽ പുറപ്പെട്ടു വഴിമധ്യേ അടൂർ ഇംഗ്ലീഷ് സ്കൂളും, കരുവാറ്റാ പുത്തൻപള്ളിയും സന്ദർശിക്കയും മറ്റും ചെയ്തശേഷം രാത്രി ഏഴു മണിടോയുകൂടി കണ്ണങ്കോട്ടു പള്ളിയിൽ എത്തി.**

38. ഉള്ളന്നൂർ പള്ളിക്കാർക്കു. ആ പള്ളി വക ചിട്ടിപ്പണക്കേസിന്റെ അപ്പീൽ വകയ്ക്കു പണം കടം കൊടുക്കണമെന്നും മറ്റും. 1921-നു കൊല്ലം 1096-മാണ്ടു മകര മാസം 18-നു കണ്ണങ്കോട്ടു പള്ളിയിൽ നിന്നും.

39. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

40. മാർ ഗ്രീഗോറിയോസു മെത്രാച്ചന്. ചേപ്പാട്ടു സ്കൂളിന്റെ മാനേജുമെന്റിനെ സംബന്ധിച്ചും വർത്തമാനങ്ങൾക്കും. ടി തീയതി. ടി സ്ഥലം.

41. മട്ടയ്ക്കൽ മല്പാന്. കാലം ചെയ്ത വലിയ മെത്രാച്ചന്റെ 79-ാമാണ്ടത്തെ ഡയറി അവിടെയുണ്ടെങ്കിൽ അയച്ചുതരണമെന്നു. 1921-നു കൊല്ലം 1096-ാമാണ്ടു മകരം 19-നു. കണ്ണങ്കോട്ടു പള്ളി.

42. ടി ഡയറിപ്പുസ്തകം പരുമലെയുണ്ടെങ്കിൽ അയച്ചുതരണമെന്നു. കരപ്പള്ളിൽ തോമസു കത്തനാർക്ക്. ടി തീയതി. ടി സ്ഥലം.

43. തേവലപ്പുറത്തു, കാരിക്കൽ ഈ പള്ളിക്കാർക്ക്. സമരിക്കേസിനാൽ പൂട്ടപ്പെട്ടിരിക്കുന്ന പുത്തൂർ പള്ളിയുടെ വരുമാനങ്ങളിൽ ഒരു ചെറിയ അംശം ... എടുത്തുകൊണ്ടു ബാക്കിയുള്ളതു പുത്തൂർ പള്ളി വികാരി കിണറ്റുകരെ ഇസഹാക്കു കത്തനാർ വശം കൊടുത്തുകൊള്ളണം എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

44. ആനന്ദപ്പള്ളി പള്ളിക്കാർക്കു. നിങ്ങൾ ഈ മാസം 23-നു ശനിയാഴ്ച ഇവിടെ വന്നുചേരണമെന്ന്. 96 മകരം 21. കണ്ണങ്കോട്ടു പള്ളി.

45. പത്തനാപുരത്തു ശാലേം പള്ളിക്കാർക്ക്. ആ പള്ളിയുടെ പണിയെ സംബന്ധിച്ചും ഇനിയൊരു കല്പന അയക്കുന്നതുവരെ ഹരിപ്പാട്ടു ഗീവറുഗീസു കത്തനാരെക്കൊണ്ടു നിങ്ങളുടെ ആവശ്യങ്ങൾ നടത്തിച്ചുകൊള്ളണമെന്നു. 1096 മകരം 22-നു. കണ്ണങ്കോട്ടു പള്ളി.

46. പത്തനംതിട്ട താലൂക്കിൽ കുമ്പഴ പകുതിയിൽ കോന്നി മങ്ങാരം മുറിയിൽ വല്യകാലാ പുരയിടത്തിൽ (വകയാറ്റുപള്ളി) പള്ളി വയ്ക്കുന്നതിനു അനുവാദ കല്പന കൊടുത്തു. 1096-മാണ്ടു മകരം 22-നു. കണ്ണങ്കോട്ടു പള്ളി.

47. ഇ. ജെ. ഫീലിപ്പോസ് വക്കീലിന്. ... ന്റെ പേർക്കുള്ള വക്കാലത്തു സാക്ഷ്യപ്പെടുത്തിച്ചു ഇതു സഹിതം അയക്കുന്നു എന്നു. 1921-നു 1096 മകരം 22-നു. കണ്ണങ്കോട്ടു പള്ളി.

48. കല്ലട പള്ളിക്കാർക്ക്. കടമ്പനാട്ടു പള്ളിയുടെ വരുമാനങ്ങൾ വയ്പിക്കുന്നതു തെരുവത്തു ഈശോ കത്തനാരുടെ പേർക്കയച്ചുകൊള്ളണമെന്നു. 1096 മകരം 22-നു. കണ്ണങ്കോട്ടു പള്ളി.

49. പത്തനംതിട്ട താലൂക്കിൽ കുമ്പഴ പകുതിയിൽ കോന്നി താഴത്തുമുറിയിൽ സർവ്വേ 273/3-ൽ സി. ആമക്കുന്നു പുരയിടത്തിൽ ഒരു പള്ളിക്കനുവദിച്ചു കല്പന കൊടുത്തു. 1096 മകരം 22-നു. കണ്ണങ്കോട്ടു പള്ളി.

50. വടുതലെ ഈശോ കത്തനാർക്ക്. പുത്തനായി പണിയാൻ നിശ്ചയിച്ചിരിക്കുന്ന പള്ളിക്കാര്യം സംബന്ധിച്ച്. 1096 മകരം 23-നു. കണ്ണങ്കോട്ടു പള്ളി.

51. കെ. എം. ഫീലിപ്പോസ് ഇൻസ്പെക്ടർക്ക്. അദ്ധ്യാപക ശമ്പളം കൂട്ടുന്നതിനെയും അദ്ധ്യാപകന്മാരോടുള്ള നടപടിയെയും കുറിച്ച്. ടി തീയതി. ടി സ്ഥലം.

52. എം.ഡി. സ്കൂൾ അദ്ധ്യാപകസംഘം സിക്രട്ടറി എസ്. തോമസിന്. അദ്ധ്യാപക മഹായോഗം മീനമാസത്തിലേ നടത്തുവാൻ സാധിക്കയുള്ളു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

53. മാറാച്ചേരിൽ ഇത്താപ്പിരി കത്തനാർക്ക്. വടക്കത്തെ വഴക്കുകളെ സംബന്ധിച്ച്. ടി തീയതി. ടി സ്ഥലം.

54. എലവെള വീട്ടിൽ കുറിയാക്കോസ് ശെമ്മാച്ചന്. സമരിക്കേസിനെ സംബന്ധിച്ചും ടിയാന്റെ അപേക്ഷയെ സംബന്ധിച്ചും. ടി തീയതി. ടി സ്ഥലം.

(തുടരും)



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




പുസ്തകം

# നവോത്ഥാന നായകൻ

## ഡോ. പോൾ മണലിൽ

സ്ലീബാദാസ സമൂഹം എന്ന പ്രസ്ഥാനത്തെപ്പറ്റി കേൾക്കുന്നതിനു മുമ്പ് ഞാൻ കേട്ടത് അതിൽ പ്രവർത്തിക്കുന്ന ഒരു സ്ലീബാദാസനെപ്പറ്റിയായിരുന്നു. അദ്ദേഹത്തിന്റെ പേര് പി.വി. സാമുവൽ. ബാല്യത്തിൽ എനിക്ക് അദ്ദേഹത്തിന്റെ യഥാർത്ഥ പേര് അറിയില്ലായിരുന്നെങ്കിലും എന്നെപ്പോലെയുള്ള കുട്ടികൾ അദ്ദേഹത്തെ വിളിച്ചിരുന്നതു 'സ്ലീബാദാസൻ സാർ' എന്നായിരുന്നു. ഞാൻ താമസിച്ചിരുന്ന പത്തനാപുരം താബോർ കുന്നിലെ സെന്റ് സ്റ്റീഫൻസ് ഹൈസ്കൂളിൽ ഹിന്ദി അധ്യാപകനായിരുന്നു 'സ്ലീബാദാസൻ സാർ'. വെള്ള മുണ്ടും വെള്ള അരക്കയ്യൻ ഷർട്ടും ധരിച്ച് ഒരു കയ്യിൽ കാലൻ കുടയും മറ്റൊരു കയ്യിൽ ബൈബിളും പിടിച്ച് വള്ളിച്ചെരുപ്പുമിട്ട് എന്റെ വീടിനു മുമ്പിലുള്ള വഴിയിലൂടെ നടന്നുപോകുന്ന സ്ലീബാദാസൻ സാറിനെ ഞാനെന്നും കാണുമായിരുന്നു.

ബാല്യത്തിൽ എന്നിൽ കൗതുകം ഉണ്ടാക്കിയ ഒരു പേരായിരുന്നു 'സ്ലീബാദാസൻ'. സ്ലീബാദാസ സമൂഹത്തിൽ ദീർഘകാലം പ്രവർത്തിച്ച പി.വി. സാമുവലിനെ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയാണ് സെന്റ് സ്റ്റീഫൻസിൽ അധ്യാപകനായി നിയമിച്ചത്. പത്താം ക്ലാസ്സിൽ പി.വി. സാമുവൽ എന്നെ ഹിന്ദി പഠിപ്പിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ആർദ്രതയും സ്നേഹവുമാണ് എന്നെ ആകർഷിച്ചത്.

സ്ലീബാദാസ സമൂഹത്തെപ്പറ്റി ഞാൻ മനസ്സിലാക്കിയതും അറിഞ്ഞതും 'സ്ലീബാദാസൻ സാറി'ലൂടെയാണ്. 1950 മുതൽ സ്ലീബാദാസ സമൂഹത്തിലെ സേവനത്തിനായി സ്വയം സമർപ്പിച്ചുകൊണ്ട് പ്രവർത്തിച്ച പി.വി. സാമുവൽ ഇന്നത്തെ കൊല്ലം, ആലപ്പുഴ, പത്തനംതിട്ട ജില്ലകളിലാണ് ഈ പ്രസ്ഥാനത്തിലൂടെ സുവിശേഷവേല ചെയ്തിരുന്നത്. അമ്പത്തിരണ്ടാം വയസ്സിൽ പി. വി. സാമുവലിനെ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ വൈദികനാക്കി. 1998-ൽ ഫാദർ പി.വി. സാമുവേലിന്റെ പൗരോഹിത്യ ജൂബിലി കൊണ്ടാടിയപ്പോൾ പുറത്തിറക്കിയ സ്മരണികയിൽ ഞാനൊരു ലേഖനമെഴുതിയിട്ടുണ്ട്. ഫാദർ പി.വി. സാമുവലിന്റെ ജീവിതമാണ് എനിക്കു സ്ലീബാദാസ സമൂഹത്തെപ്പറ്റിയും അതിന്റെ സ്ഥാപകനായ പത്രോസ് മാർ ഒസ്താത്തിയോസിനെപ്പറ്റിയും പഠിക്കാൻ വഴിയൊരുക്കിയത്. ക്രൈസ്തവ ദൗത്യവും സുവിശേഷവേലയും ബൈബിൾ പ്രഘോഷണവും സമന്വയിപ്പിച്ചുകൊണ്ട് മനുഷ്യസ്നേഹത്തിന്റെ പ്രകാശം ചൊരിഞ്ഞ വ്യക്തിത്വമായിരുന്നു ഈ 'സ്ലീബാദാസൻ സാർ'. അദ്ദേഹത്തിലൂടെ സ്ലീബാദാസ പ്രസ്ഥാനത്തെ ഞാൻ രുചിച്ചറിഞ്ഞു.

സ്ലീബാദാസ സമൂഹത്തിൽ ആകൃഷ്ടനായി ഞാൻ 1974-ൽ അതിന്റെ സെക്രട്ടറി ടി.വി. ഫിലിപ്പോസ് കോറെപ്പിസ്ക്കോപ്പയ്ക്ക് ഒരു കത്തയച്ചു. ഞാനന്ന് പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ പ്രീഡിഗ്രി വിദ്യാർത്ഥിയാണ്. ആ വർഷമാണ് സ്ലീബാദാസ സമൂഹത്തിന്റെ കനകജൂബിലി ആഘോഷിച്ചത്. അതിന്റെ ഓർമ്മയ്ക്കായി ഒരു സുവനീർ പ്രസിദ്ധീകരിക്കുന്നുണ്ടെന്നും ഞാനൊരു ലേഖനം അയച്ചാൽ പ്രസിദ്ധീകരിക്കാമെന്നും ഫിലിപ്പോസ് കോറെപ്പിസ്ക്കോപ്പ എനിക്കു മറുപടി അയച്ചു. പ്രമുഖ പത്രപ്രവർത്തകൻ കെ.വി. മാമ്മൻ ആയിരുന്നു സുവനീറിലെ ലേഖനങ്ങൾ എഡിറ്റ് ചെയ്തത്. 'സാമൂഹ്യക്ഷേമത്തിനു ക്രിസ്തുമതത്തിന്റെ സംഭാവന' എന്നൊരു ലേഖനം ഞാൻ തട്ടിക്കൂട്ടി അയച്ചു. മാത്യൂസ് മാർ അത്താനാസിയോസ് (മാത്യൂസ് പ്രഥമൻ കാതോലിക്കാ), യൂഹാനോൻ മാർ സേവേറിയോസ്, ചെമ്മനം ചാക്കോ, ഫാ. ഡോ. വി.സി. സാമുവൽ, യുക്തിവാദി എം.സി. ജോസഫ്, റവ. ഡോ. സി.ടി. ഈപ്പൻ, ഫാ. കെ.കെ. പുന്നൂസ് (മാർ തേവോദോസ്യോസ്), പി.പി. വർക്കി, എം. തൊമ്മൻ, റിട്ട. ജഡ്ജി പി.ഏ. ഉമ്മൻ, ഫാ. എം.വി. ജോർജ് (മാർ ഒസ്താത്തിയോസ്), എൻ.എം. ഏബ്രഹാം, ഡോ. ചാക്കോ ജോർജ് തുടങ്ങിയ പ്രമുഖർക്കൊപ്പം പത്തൊൻപതുകാരനായ എന്റെയും ലേഖനം സുവനീറിൽ അച്ചടിച്ചുവന്നു. സ്ലീബാദാസ സമൂഹം അമ്പതു വർഷം സമൂഹത്തിന്റെ ഉൽക്കർഷത്തിനു വേണ്ടി നടത്തിയ സേവനങ്ങൾ ഈ സുവനീറിൽ നിന്നാണ് ഞാൻ ആദ്യമായി മനസ്സിലാക്കിയത്. സ്ലീബാദാസ സമൂഹവും പത്രോസ് മാർ ഒസ്താത്തിയോസും എന്റെ മനസ്സിലേക്കു പ്രവേശിച്ചതും ഈ കനകജൂബിലി സുവനീർ വഴിയായിരുന്നു.



**സ്ലീബാദാസ സമൂഹത്തിന്റെ ശതാബ്ദി 2024 സെപ്റ്റംബർ 14-ന് ആഘോഷിക്കുന്നു. സമൂഹത്തിന്റെ നൂറു വർഷത്തെ ചരിത്രം ഫാ. ബിജു പി. തോമസ് രചിച്ചതിന് ഡോ. പോൾ മണലിൽ എഴുതിയ അവതാരിക.**

അര നൂറ്റാണ്ടായി ഈ പ്രസ്ഥാനവും അതിന്റെ സ്ഥാപകനും എന്റെ മനസ്സിൽ തന്നെയുണ്ട് – 1974 മുതൽ 2024 വരെയുള്ള ഈ കാലങ്ങളിൽ ഞാൻ ഈ പ്രസ്ഥാനത്തെപ്പറ്റിയും ഒസ്താത്തിയോസ് തിരുമേനിയെപ്പറ്റിയും കൂടുതലായി പല കാര്യങ്ങളും പഠിക്കാൻ ശ്രമിച്ചിട്ടുണ്ട്. ഈ പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങളും പത്രോസ് മാർ ഒസ്താത്തിയോസിന്റെ കർമ്മകുശലതയും എന്നെ ആശ്ചര്യപ്പെടുത്തുന്നു.

ഈയൊരു പശ്ചാത്തലത്തിലാണ് ജീവചരിത്രകാരനും സഭാചരിത്രത്തിൽ പ്രാഗത്ഭ്യം തെളിയിച്ച ഗവേഷകനുമായ ഫാദർ ബിജു പി. തോമസ് എഴുതിയ 'നവോത്ഥാന നായകൻ പത്രോസ് മാർ ഒസ്താത്തിയോസ്' എന്ന ജീവചരിത്രരചന വായിക്കാൻ ഇടവന്നത്. പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ഒരു സമഗ്ര ജീവചരിത്രത്തിന്റെ അഭാവം മൂലം ആ മഹാമ



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




നുഷ്യനേപ്പറ്റി മലങ്കരസഭയിലെ അംഗങ്ങൾക്കു പോലും കാര്യമായ അറിവൊന്നും ഉണ്ടായിട്ടില്ലെന്നാണ് ഞാൻ മനസ്സിലാക്കുന്നത്. അതിനാൽ ഫാ. ബിജു പി. തോമസിന്റെ ഈ പുസ്തകം അത്യന്തം ശ്രദ്ധേയമെന്നു വിശേഷിപ്പിക്കാൻ കഴിയുന്ന ഒരന്വേഷണമാണ്. ഇതിനു മുമ്പ് തിരുമേനിയുടെ കൂടെ പ്രവർത്തിച്ച പി.പി. വർക്കി 'പത്രോസ് മാർ ഒസ്താത്തിയോസ്' എന്ന പേരിൽ ആദ്യമായി ഒരു ലഘുജീവചരിത്രം എഴുതിയിട്ടുണ്ട്. പിൽക്കാലത്ത് ഫാ. ജോൺ ശങ്കരത്തിലും 'പത്രോസ് മാർ ഒസ്താത്തിയോസ്' എന്ന പേരിൽ ഒരു ലഘുജീവചരിത്രം എഴുതി. ഫാ. സൈമൺ ജോസഫ് എഴുതിയ മറ്റൊരു ലഘു ഗ്രന്ഥമാണ് 'കുരിശിന്റെ സഹയാത്രികൻ'. പി.പി. വർക്കിയുടെ ജീവചരിത്രം ആമുഖം കൂടി ഉൾപ്പെടുത്തി കെ.വി. മാമ്മൻ തുടർന്ന് പുനഃപ്രസിദ്ധീകരിച്ചതും 'പത്രോസ് മാർ ഒസ്താത്തിയോസ്' എന്ന പേരിലായിരുന്നു. ഇതിൽനിന്നെല്ലാം വ്യത്യസ്തമായ ഒരു പഠനഗ്രന്ഥം 'കർമ്മേലിലെ കർമ്മയോഗി' എന്ന പേരിൽ പത്രപ്രവർത്തകനായ അനിയൻ കല്ലത്ത് എഴുതുകയുണ്ടായി. കേരളത്തിലെ നവോത്ഥാന നായകന്മാരിൽ അഗ്രഗണ്യനെന്നു വിശേഷിപ്പിക്കാൻ കഴിയുന്ന പത്രോസ് മാർ ഒസ്താത്തിയോസ് എന്ന വലിയ മനുഷ്യന്റെ ജീവചരിത്ര രേഖകൾ ഇത്ര മാത്രമേ മലങ്കര സഭയിൽ ഇതിനകം എഴുതപ്പെട്ടിട്ടുള്ളൂ! അതൊരു വലിയ പരിമിതിയായി കിടക്കുകയാണ്.

കേരളത്തിന്റെ നവോത്ഥാന പ്രക്രിയയിൽ തേര് തെളിയിച്ച പത്രോസ് മാർ ഒസ്താത്തിയോസിനെപ്പറ്റി ഇത്രയും ജീവചരിത്ര പുസ്തകങ്ങൾ മാത്രമേ എഴുതപ്പെട്ടിട്ടുള്ളൂ എങ്കിൽ അദ്ദേഹത്തെപ്പറ്റി അറിയാനും മനസ്സിലാക്കാനും കേരളസമൂഹത്തിനു കഴിയാതെ പോയതിന്റെ ഉത്തരവാദിത്വത്തിൽ നിന്നു മലങ്കര സഭയ്ക്കു ഒഴിഞ്ഞുമാറാൻ കഴിയില്ലെന്നാണ് എനിക്കു പറയാനുള്ളത്.

അതിനാൽ പത്രോസ് മാർ ഒസ്താത്തിയോസിനെ പുതിയൊരു കാഴ്ചപ്പാടിലൂടെ അവതരിപ്പിക്കാനും അദ്ദേഹത്തിന്റെ കർമ്മജീവിതത്തിലെ അനശ്വരമുഹൂർത്തങ്ങൾ കോർത്തിണക്കി അവതരിപ്പിക്കാനും ഫാ. ബിജു പി. തോമസ് നടത്തിയിരിക്കുന്ന പരിശ്രമത്തെ ഞാൻ ശ്ലാഘിക്കുകയാണ്. ആത്മീയ ജീവിതത്തെയും ആത്മീയ വീക്ഷണങ്ങളെയും മനുഷ്യന്റെ ഭൗതിക ജീവിതവുമായി സമന്വയിപ്പിച്ചുകൊണ്ടു സാമൂഹിക പുരോഗതിയിലൂടെ മനുഷ്യന്റെ സ്വാതന്ത്ര്യം ലക്ഷ്യമാക്കി പ്രവർത്തിച്ച മഹാത്മാവായിരുന്നു പത്രോസ് മാർ ഒസ്താത്തിയോസ് എന്നാണ് ഈ ഗ്രന്ഥം വിളംബരം ചെയ്യുന്നത്. രക്ഷയുടെ സുവിശേഷം പ്രചരിപ്പിച്ചുകൊണ്ട് യേശുക്രിസ്തുവിന്റെ ജീവിതത്തെ ആഗിരണം ചെയ്യാൻ അഹോരാത്രം പ്രയത്നിച്ച പത്രോസ് മാർ ഒസ്താത്തിയോസ് പാർശ്വവൽക്കരിക്കപ്പെട്ടിരിക്കുന്ന മനുഷ്യന്റെ അന്തസ്സും ആഭിജാത്യവും ഉയർത്തിപ്പിടിക്കാനും അവർക്കു നീതിയും സമത്വവും പ്രദാനം ചെയ്യാനും സമർപ്പിത ശുശ്രൂഷ നടത്തിയ യഥാർത്ഥ മനുഷ്യസ്നേഹിയായിരുന്നു.



തൃപ്പൂണിത്തുറയിലെ മൂക്കഞ്ചേരി തറവാട്ടിൽ 1886-ൽ ജനിച്ച കൊച്ചുപിള്ളയെന്ന ഓമനപ്പേരിൽ അറിയപ്പെട്ടിരുന്ന പീറ്റർ എന്ന പത്രോസ് 1968-ൽ അന്തരിക്കുമ്പോൾ മലങ്കര ഓർത്തഡോക്സ് സഭയിലെ മലബാർ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്ത ആയിരുന്ന പത്രോസ് മാർ ഒസ്താത്തിയോസ് എന്ന പേരിലാണ് അറിയപ്പെട്ടിരുന്നതെങ്കിലും ആ ജനനത്തിനും മരണത്തിനും ഇടയിൽ നമുക്കു സങ്കല്പിക്കാൻ കഴിയാത്ത വലിയൊരു വിപ്ലവജീവിതം നയിച്ച മനുഷ്യനായിരുന്നു. ആ കഥയാണ് ആഖ്യാനചാരുതയോടെ ഫാ. ബിജു പി. തോമസ് അനാവരണം ചെയ്യുന്നത്. ഈ അനാച്ഛാദനത്തിൽ മലങ്കര സഭയുടെ സമകാല ചരിത്രവും കേരളസമൂഹത്തെ പരുവപ്പെടുത്താൻ അദ്ദേഹം നടത്തിയ ഉദ്യമങ്ങളും അക്കാലത്തെ കേരളത്തിന്റെ സാമൂഹ്യചരിത്രത്തിലെ പരിവർത്തനങ്ങളും ചലനങ്ങളും ഫാ. ബിജു പി. തോമസ് ഒപ്പിയെടുത്തു അവതരിപ്പിക്കുന്നു.

സ്വതന്ത്ര ചിന്തയുടെ അപ്പോസ്തോലനും പാരതന്ത്ര്യഭഞ്ജകനുമായ പത്രോസ് മാർ ഒസ്താത്തിയോസ് ജനിച്ച 1886 ലോകചരിത്രത്തിൽ തന്നെ സ്ഥാനംപിടിച്ച ഒരു വർഷമാണ്. അമേരിക്കയിൽ 'സ്റ്റാച്യൂ ഓഫ് ലിബേർട്ടി' സമർപ്പിക്കപ്പെട്ട വർഷമിതാണ്. ആൽഫ്രഡ് നൊബേൽ ഡൈനാമിറ്റ് കണ്ടുപിടിച്ചതു മറ്റൊരു സംഭവം. പത്രോസ് മാർ ഒസ്താത്തിയോസിന്റെ എൺപത്തിരണ്ടു സംവത്സരങ്ങളിലെ ജീവിതം മനുഷ്യന്റെ 'ലിബേർട്ടി' പുനഃസ്ഥാപിക്കാനുള്ള ഒരു 'ഡൈനാമിറ്റ്' ജീവിതമായിരുന്നു. മനുഷ്യസ്വാതന്ത്ര്യത്തിനു വേണ്ടി വിപ്ലവജീവിതത്തെക്കാൾ ഉപരിയായ ഒരു സ്ഫോടനാത്മക ജീവിതമായിരുന്നു പത്രോസ് മാർ ഒസ്താത്തിയോസ് നയിച്ചത്. മനുഷ്യനെ സ്വതന്ത്രനാക്കാനുള്ള ആശയങ്ങളാണ് സ്ഫോടനാത്മകമായ കർമ്മങ്ങളിലൂടെ ഈ നവോത്ഥാന നായകൻ സ്വന്തം ജീവിതത്തിലൂടെ കാഴ്ചവച്ചത്.

കേരളത്തിൽ നവോത്ഥാന പ്രസ്ഥാനത്തിന്റെ യഥാർത്ഥ ഉപജ്ഞാതാക്കൾ മിഷണറിമാരാണ്. അച്ചടിയിലൂടെയും പത്രപ്രവർത്തനത്തിലൂടെയും വിദ്യാഭ്യാസ പ്രവർത്തനങ്ങളിലൂടെയും തൊഴിൽ കേന്ദ്രീകൃത യത്നങ്ങളിലൂടെയും സാമൂഹ്യപ്രവർത്തനങ്ങളിലൂടെയും ആരോഗ്യ-വൈദ്യശാസ്ത്ര മേഖലകളിലെ പുതിയ കാൽവയ്പുകളിലൂടെയും മറ്റും പത്തൊൻപതാം നൂറ്റാണ്ടിൽ മിഷനറിമാർ തുടങ്ങിവച്ച സംരംഭങ്ങളാണ് കേരളത്തിൽ നവോത്ഥാനത്തിന്റെ അലകൾ ആദ്യം ഉയർത്തിയത്. അതു തുടർന്നു മറ്റുള്ളവർ ഏറ്റുപിടിക്കുകയായിരുന്നു. നവോത്ഥാന പ്രസ്ഥാനത്തിന്റെ പ്രാരംഭദിശയിൽ മിഷനറിമാർ നടത്തിയ സേവനങ്ങൾ എന്തുകൊണ്ടാണ് ആഘോഷിക്കപ്പെടാതെ പോയത്? ഒരു കയ്യിൽ 'ബൈബിളും' മറ്റൊരു കയ്യിൽ 'ഫുട്ബോളും' പിടിച്ചുകൊണ്ടാണ് മിഷനറിമാർ പ്രവർത്തിച്ചത്. സുവിശേഷപ്രവർത്തനത്തിൽ ഏർപ്പെട്ടതിനൊപ്പം അവർ നിന്ദിതരുടെയും പീഡിതരുടെയും ഒപ്പം നിലകൊണ്ടവരാണ്.

ഉച്ചനീചത്വങ്ങൾ അന്യമാകുന്ന ഒരു സാമൂഹിക വ്യവസ്ഥിതി കേരളത്തിൽ സംജാതമാക്കാനാണ് അവർ യത്നിച്ചത്. പിൽക്കാലത്തു ഉണർന്നെഴുന്നേറ്റ




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വിവിധ ജാതിമത വിഭാഗങ്ങളിലെ നവോത്ഥാന നായകർ മിഷനറിമാരുടെ പുരോഗമനപരവും സന്തുലിതവുമായ സമീപനം സ്വീകരിച്ചുകൊണ്ടാണ് വിശാലമായ വീക്ഷണത്തോടെ അവരുടെ ജനവിഭാഗങ്ങൾക്കിടയിൽ പ്രവർത്തിച്ചത്. ലണ്ടൻ മിഷനറി സൊസൈറ്റിയിലെ റിംഗിൾ ടോബിയും ചർച്ച് മിഷൻ സൊസൈറ്റിയിലെ ബെഞ്ചമിൻ ബെയ്‌ലിയും ബാസൽ മിഷനിലെ ഹെർമ്മൻ ഗുണ്ടർട്ടും തെക്കൻ തിരുവിതാംകൂറിലും മധ്യതിരുവിതാംകൂറിലും മലബാറിലും തുടങ്ങിവച്ച സാമൂഹ്യപരിഷ്ക്കരണ പ്രസ്ഥാനങ്ങൾ കേരളത്തിലെ നവോത്ഥാന ചരിത്രത്തിലെ ആദ്യഘട്ടമായിരുന്നുവെന്നു ഇത്തരുണത്തിൽ ഓർക്കേണ്ടതുണ്ട്.

കേരളത്തിലെ നവോത്ഥാന നായകരുടെ സംഭാവനകളെ പല ചരിത്രകാരന്മാരും വിലയിരുത്തിയിട്ടുണ്ടെങ്കിലും അവർ നിരത്തിയ പട്ടികയിലൊന്നും പത്രോസ് മാർ ഒസ്താത്തിയോസിന്റെയോ (1886–1968) അതിനു മുമ്പ് പ്രവർത്തിച്ച മലങ്കര സഭയിലെ ഏതെങ്കിലും ഒരംഗത്തിന്റെയോ പേരുകൾ രേഖപ്പെടുത്തിയിട്ടില്ല! കേരളത്തിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ച കോട്ടയം പഴയ സെമിനാരിയുടെ സ്ഥാപകൻ ജോസഫ് മാർ ദീവന്നാസ്യോസ് (1742–1816), ബൈബിൾ ആദ്യമായി മലയാള ഭാഷയിലേക്ക് വിവർത്തനം ചെയ്ത കായംകുളം ഫിലിപ്പോസ് റമ്പാൻ, (1726–1811), പത്രങ്ങളും അച്ചടിശാലകളും സ്കൂളുകളും മറ്റും സ്ഥാപിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ (1833–1909), ഇംഗ്ലീഷ് വിദ്യാഭ്യാസം പ്രചരിപ്പിക്കുകയും മലയാളത്തിൽ ആദ്യം അച്ചടിച്ച യാത്രാവിവരണം രചിക്കുകയും പിന്നാക്ക വിഭാഗത്തിന്റെ ഇടയിൽ പ്രതിബദ്ധതയോടെ പ്രവർത്തിക്കുകയും ചെയ്ത പരിശുദ്ധ പരുമലത്തിരുമേനി (1848–1902), എന്നിവരൊക്കെ കേരളത്തിലെ നവോത്ഥാന നായകരാണെങ്കിലും അവരുടെ സംഭാവനകളെ വെളിച്ചത്തു കൊണ്ടുവരാനും പൊതുസമൂഹത്തിൽ അവതരിപ്പിക്കാനും നമുക്കു കഴിയാതെ പോയി.

അതിനാൽ കായംകുളം ഫിലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമനും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനും പരിശുദ്ധ പരുമല തിരുമേനിയും പത്രോസ് മാർ ഒസ്താത്തിയോസും കേരള നവോത്ഥാനത്തിന്റെ ശില്പികളുടെ പട്ടികയിൽ ഉൾപ്പെടാതെ പോയി. വിവിധ ചരിത്രഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിട്ടുള്ളതു പാലക്കുന്നത്തു ഏബ്രഹാം മല്പാൻ (1796–1845), ചാവറ കുറിയാക്കോസ് ഏലിയാസ് അച്ചൻ (1805–1871), തൈക്കാട് അയ്യ (1814–1909), വൈകുണ്ഠ സ്വാമികൾ (1809–1851), ബ്രഹ്മാനന്ദ ശിവയോഗി (1852–1929), ചട്ടമ്പി സ്വാമികൾ (1853–1924), ശ്രീനാരായണ ഗുരു (1856–1928), അയ്യത്താൻ ഗോപാലൻ (1861–1948), അയ്യങ്കാളി (1861–1941), ഡോ. പല്പു (1863–1950), വക്കം അബ്ദുൽ ഖാദർ മൗലവി (1873–1932), വാഗ്ഭടാനന്ദൻ (1885–1939), മഹാകവി കുമാരനാശാൻ (1873–1924), ടി.കെ. മാധവൻ (1885–1930), പൊയ്കയിൽ യോഹന്നാൻ (1878–1939), സഹോദരൻ അയ്യപ്പൻ (1889–1968), കെ.പി. കറുപ്പൻ (1888–1938), മന്നത്തു പത്മനാഭൻ (1878–1970), വി.ടി. ഭട്ടതിരിപ്പാട് (1896–1982), കെ. കേളപ്പൻ (1889–1971). ആഗമാനന്ദ സ്വാമി (1896–1961) തുടങ്ങിയ പേരുകളാണ്.

നവോത്ഥാന നായകൻ പത്രോസ് മാർ ഒസ്താത്തിയോസ്' എന്ന ഗ്രന്ഥത്തിലൂടെ ഫാ. ബിജു പി. തോമസ് സ്ലീബാദാസ സമൂഹത്തിന്റെ ഉപജ്ഞാതാവായ അഭിവന്ദ്യ മെത്രാപ്പോലീത്തായെ കേരള ചരിത്രത്തിന്റെ ഇരുട്ടറകളിൽ നിന്നു മോചിപ്പിക്കുകയും പുതിയൊരു പരിപ്രേക്ഷ്യത്തിൽ അദ്ദേഹത്തെ പ്രതിഷ്ഠിക്കുകയും ചെയ്തിരിക്കുന്നു. മനുഷ്യജീവിതത്തിന്റെ സമസ്ത മേഖലകളിലും നവോത്ഥാനത്തിന്റെ ചൈതന്യം ദൃശ്യമാക്കിയ പത്രോസ് മാർ ഒസ്താത്തിയോസ് ക്രൈസ്തവ സമുദായത്തിൽ മാത്രമല്ല, പരിവർത്തനത്തിനു കാഹളമുയർത്തിയത്.

കേരള നവോത്ഥാന ചരിത്ര രചന ഒറ്റയൊറ്റ സമുദായങ്ങളിലെ നവീകരണ യത്നങ്ങളെ മുൻനിർത്തിയാണ് രേഖപ്പെടുത്തിയിട്ടുള്ളതെങ്കിലും പത്രോസ് മാർ ഒസ്താത്തിയോസ് സ്വന്തം സഭയ്ക്കും ക്രൈസ്തവ സമുദായത്തിനും പുറത്തു നടത്തിയ 'സ്ഫോടനാത്മക'മായ പ്രവർത്തനങ്ങളാണ് അദ്ദേഹത്തെ കേരളത്തിലെ എണ്ണപ്പെട്ട നവോത്ഥാന നായകനാക്കുന്നതെന്ന് ഫാ. ബിജു പി. തോമസിന്റെ രചന നമ്മെ ബോധ്യപ്പെടുത്തുന്നു.

വിദ്യാഭ്യാസ കാലം മുതൽ സാമൂഹ്യ പ്രതിബദ്ധതയോടെ പ്രവർത്തിച്ച എം.പി. പത്രോസ് എന്ന മാർ ഒസ്താത്തിയോസ് അക്കാലത്തു നടത്തിയ ജീവകാരുണ്യപ്രവർത്തനത്തെപ്പറ്റി ഈ പുസ്തകത്തിൽ പരാമർശിച്ചിട്ടുണ്ട്. കുഷ്ഠരോഗികളുടെ സങ്കേതത്തിലേക്കു കടന്നുചെന്നതും അവരുടെ ഒപ്പം സമയം ചെലവഴിച്ചതും അക്കാലത്തെ വിദ്യാർത്ഥികളിൽ നിന്ന് അദ്ദേഹത്തെ വ്യത്യസ്തനാക്കി. പുലയരുടെ കുടിലുകൾ സന്ദർശിച്ച് പത്രം വായിച്ചുകൊടുക്കുന്ന പത്രോസിനേയും നമ്മൾ ഈ ഘട്ടത്തിൽ കാണുന്നു. പുലയരുടെ വിദ്യാഭ്യാസത്തിനും അവരുടെ വൃത്തിയുള്ള ജീവിതശൈലികൾക്കും വേണ്ടി അദ്ദേഹം പ്രവർത്തിച്ചു. 1914-ൽ പത്രോസിന്റെ നേതൃത്വത്തിൽ എറണാകുളത്തു നടത്തിയ പുലയ ജാഥയെപ്പറ്റി ഇതിൽ പറയുന്നുണ്ട്. ഞാറയ്ക്കൽ സ്കൂളിൽ ഹെഡ്മാസ്റ്റർ ആയി പ്രവർത്തിക്കുമ്പോൾ താണജാതിയിൽപ്പെട്ട കുട്ടികൾക്ക് അഡ്മിഷൻ നൽകിയത് അക്കാലത്തെ സ്ഫോടനാത്മകമായ ഒരു പ്രവർത്തിയായിരുന്നു! ഇങ്ങനെ എന്തെല്ലാം.

സാമൂഹിക പരിവർത്തന യത്നങ്ങളിൽ വ്യാപൃതനായിരിക്കുമ്പോഴാണ് എം.പി. പത്രോസ് ആത്മീയതയിലേക്കു തിരിയുന്നത്. അദ്ദേഹം വൈദിക ശുശ്രൂഷയിലേക്കു പ്രവേശിച്ചെങ്കിലും തീണ്ടലും തൊടീലും ശക്തമായിരുന്ന അക്കാലത്തു അയിത്തോച്ചാടന പ്രവർത്തനം തന്റെ ആഴമായ ആത്മീയതയുടെ ഭാഗമാണെന്ന് അദ്ദേഹം തിരിച്ചറിഞ്ഞതായി ഗ്രന്ഥകാരൻ വർണ്ണിക്കുന്നു. വിശുദ്ധ കുർബ്ബാനയുടെ അനുഭവത്തെ തിന്മയിൽ നിന്നു മനുഷ്യരെ മോചിപ്പിക്കാനുള്ള ശ്രോതസ്സായി പത്രോസ് ശെമ്മാശ്ശൻ തിരിച്ചറിഞ്ഞു. അടിമത്തം, തീണ്ടൽ, ജാതിവിവേചനം എന്നിങ്ങനെയുള്ള വിഷയത്തെപ്പറ്റി എഴുതാനും പ്രസംഗിക്കാനും തുടങ്ങി. സഭയുടെ അതിരുകൾ വിട്ട് മനുഷ്യനെ കണ്ടെത്താനുള്ള അന്വേഷണം നടത്തിയ പത്രോസ് ശെമ്മാശ്ശൻ സമൂഹത്തിൽ വിപ്ലവത്തിന്റെ വിത്തുകൾ വിതറി. മനുഷ്യന്റെ സ്വാതന്ത്ര്യവും അവകാശവും സംരക്ഷിക്കാനുള്ള യത്നങ്ങളിൽ ഏർപ്പെട്ടു.

പുലിക്കോട്ടിൽ തിരുമേനി പത്രോസ് ശെമ്മാശ്ശനെ സഞ്ചാര മിഷനറിയാക്കിയതോടെ പള്ളികളിൽ പോയി പ്രസംഗിക്കാൻ അവസരം ലഭിക്കുകയും, സമൂഹത്തിന്റെ വളർച്ചയ്ക്കു സ്വന്തം സമുദായത്തിന്റെ പിന്തുണ നേടാൻ അതിലൂടെ ഇടയാകുകയും ചെയ്തു. 'താണജാതിക്കാരുടെ ഉയർച്ച' എന്ന ശീർഷകത്തിൽ 1911-ൽ അദ്ദേഹം മനോരമയിൽ ഒരു ലേഖനമെഴുതി. പുലയരുടെ സങ്കടങ്ങൾ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മുമ്പിലും അവതരിപ്പിച്ചു. സാമൂഹിക നീതി ഉറപ്പാക്കാനായിരുന്നു പത്രോസ് ശെമ്മാശ്ശൻ 1924-ൽ സ്ലീബാദാസ സമൂഹം സ്ഥാപിച്ചത്. അടിമത്വത്തിലും ചൂഷണത്തിലും ഇരുന്ന പിന്നോക്ക വിഭാഗത്തിനു ഈ പ്രസ്ഥാനം ഒരു പ്രകാശമായിരുന്നു. സ്ലീബാദാസ പ്രസ്ഥാനം സമൂഹത്തിൽ വരുത്തിയ മാറ്റങ്ങൾ ഈ പുസ്തകത്തിൽ ഫാ. ബിജു പി. തോമസ് സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. ജാതിവിവേചനത്തിനെതിരേ ശബ്ദിക്കുകയും അവരുടെ അവകാശങ്ങൾക്കുവേണ്ടി പോരാടുകയും ചെയ്ത ഒരു പ്രസ്ഥാനമെന്ന നിലയിൽ അതിനു ചരിത്രത്തിൽ വലിയ സ്ഥാനമുണ്ട്.

പത്രോസ് മാർ ഒസ്താത്തിയോസിന്റെ പൗരോഹിത്യ ശുശ്രൂഷയിലെ ഓരോ

പുസ്തകം

മാർ പത്രോസ് ഒസ്താത്തിയോസ്

പി. പി. വർക്കി

MOC PUBLICATIONS KOTTAYAM

Price: ₹170



ഘട്ടവും ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്നുണ്ട്. മലബാറിന്റെ മണ്ണിൽ അദ്ദേഹം നടത്തിയ മിഷനറി പ്രവർത്തനങ്ങളും എഴുത്തുകാരൻ എന്ന നിലയിൽ നടത്തിയിട്ടുള്ള സംഭാവനകളും ഇതിൽനിന്നു വായിച്ചറിയാം. അധഃകൃതരെ ഉദ്ധരിക്കുന്നതിനു നടത്തിയ ഉദ്യമങ്ങൾ നാട്ടിൽ വലിയ വിപ്ലവം സൃഷ്ടിച്ചതുപോലെ അദ്ദേഹം മറ്റൊരു വിപ്ലവം സഭയിലും നടത്തി - തക്സാ പരിഷ്ക്കരിച്ചു. ആരാധനാക്രമത്തിന്റെ വിവർത്തനത്തിലൂടെ അദ്ദേഹം നടത്തിയത് ആത്മീയ വിപ്ലവമായിരുന്നെന്ന് ഫാ. ബിജു പി. തോമസ് എഴുതിയിരിക്കുന്നു. 'ആരാധന സ്വഭാഷയിൽ' എന്നൊരു പ്രസ്ഥാനത്തിനു തന്നെ അദ്ദേഹം നേതൃത്വം നൽകി.

വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്ത പത്രോസ് ശെമ്മാശ്ശനെപ്പറ്റിയും ഫാ. ബിജു പി. തോമസ് എഴുതിയിട്ടുണ്ട്. വൈക്കത്തെ അദ്ദേഹത്തിന്റെ പ്രസംഗം മദിരാശിയിൽ നിന്നു പ്രസിദ്ധീകരിച്ചിരുന്ന 'സ്വരാജ്' പത്രം Rev. Peter's Message എന്ന തലക്കെട്ടിൽ 1924-ൽ പ്രസിദ്ധീകരിച്ചതു എടുത്തുപറയേണ്ട ഒരു കാര്യമാണ്. വൈക്കം സത്യാഗ്രഹം താണ ജാതിക്കാർക്കു വഴി നടക്കാനുള്ള സ്വാതന്ത്ര്യത്തിനുവേണ്ടിയായിരുന്നെങ്കിൽ അതിനെത്തുടർന്ന് പത്രോസ് ശെമ്മാശ്ശൻ തുടങ്ങിയ 'സ്ലീബാദാസ പ്രസ്ഥാനം' സമസ്ത മനുഷ്യരുടെയും സ്വാതന്ത്ര്യവും നീതിയും പ്രഘോഷിച്ചു ഫാ. ബിജു പി. തോമസ് നവോത്ഥാന നായകനായ മാർ ഒസ്താത്തിയോസിനെ വിശേഷിപ്പിക്കുന്നതു 'മലങ്കര ഗാന്ധി' എന്നാണ്. ഈ പുസ്തകത്തിലെ ഒരു തലവാക്കാണ് ഈ വിശേഷണം. ക്രിസ്തുവിന്റെ സ്നേഹം ജീവിതത്തിൽ പ്രകാശിപ്പിച്ച ഗാന്ധിജി തന്റെ ജീവിതകാലം മുഴുവൻ അധഃകൃതരുടെ വിമോചനത്തിനു വേണ്ടിയാണ് പ്രവർത്തിച്ചത്. മലങ്കര സഭയിൽ 'മലങ്കരഗാന്ധി'മാർ ഇനിയും ഉണ്ടാകണമെന്ന ഉൾക്കാഴ്ച ഈ ആശയം നൽകുന്നുണ്ട്.

കേരളത്തിൽ 'യുക്തിവാദി' പ്രസ്ഥാനത്തിന്റെ അമരക്കാരനായിരുന്നു പത്രോസ് മാർ ഒസ്താത്തിയോസിന്റെ സഹോദരൻ എം. സി. ജോസഫ്. "പത്രോസച്ചൻ ഒരു ഉത്തമനായ മതഭക്തനും ഞാൻ യാതൊരു മതത്തിലും വിശ്വസിക്കാത്ത യുക്തിവാദിയുമാണ്" എന്ന് തന്റെ ജ്യേഷ്ഠസഹോദരനെപ്പറ്റി യുക്തിവാദി എം.സി. ജോസഫ് എഴുതിയിട്ടുണ്ട്. 'യുക്തിവാദി' മാസികയുടെ എല്ലാ ലക്കവും പത്രോസച്ചൻ വായിച്ചിരുന്നതായും യുക്തിവാദത്തിന്റെ പേരിൽ ഇരുവരും തമ്മിലുള്ള സ്നേഹത്തിനും അടുപ്പത്തിനും കുറവു വന്നിട്ടില്ലെന്നും അതിനു കാരണം പത്രോസച്ചന്റെ വിശാലമനസ്കതയും സ്വഭാവമഹത്വവുമാണെന്നും എം.സി. ജോസഫ് എഴുതിയിട്ടുണ്ട്. തന്റെ ജീവിതത്തിൽ ആദ്യന്തം ഈ സവിശേഷതകൾ പത്രോസ് മാർ ഒസ്താത്തിയോസ് നിലനിർത്തി. ഇപ്രകാരം സ്വഭാവമഹിമയുള്ള ഒരു കഥാപുരുഷനെപ്പറ്റിയാണ് ഫാ. ബിജു പി. തോമസ് ഇതിൽ എഴുതിയിരിക്കുന്നത്.

സ്വഭാവമഹിമയുള്ള ഒരു ജീവിതം നയിക്കുന്നതിനെക്കാൾ പ്രയാസമാണ് സ്വഭാവമഹിമയുള്ള ഒരാളുടെ ജീവചരിത്രം രചിക്കുന്നത് എന്നാണ് ഈ പുസ്തകം വായിച്ചപ്പോൾ എനിക്കു തോന്നുന്നത്. എന്നാൽ നല്ല ജീവിതത്തെ നന്നായി അനാവരണം ചെയ്യാനുള്ള പ്രതിഭാവിലാസം ഫാ. ബിജു പി. തോമസ് സമാർജിച്ചിരിക്കുന്നതിനാൽ ഈ ജീവചരിത്രം മനോഹരമായ ഒരു രചനയാണ്. ഒരു നല്ല ജീവചരിത്രകാരനു ഒരാളുടെ ജീവിതത്തെയും ഒരാളുടെ കാലത്തെയും ഒരാളുടെ സമൂഹത്തെയും സമാശ്ലേഷിച്ചുകൊണ്ടു മാത്രമേ രചന നടത്താൻ കഴിയൂ. ചരിത്രത്തിലേക്കു ഇറങ്ങിച്ചെല്ലുക മാത്രമല്ല ചരിത്രത്തിൽ നിന്നു നെല്ലും പതിരും തിരിച്ചറിയുകയും വേണം. ഒരു ജീവചരിത്രം ഉദാത്തമാകുന്നതു അത്തരമൊരു മേന്മ കൊണ്ടാണ്. ആ മേന്മയിലേക്കു വളരാനും ചിന്തിക്കാനും ഉള്ള ഇച്ഛാശക്തി ഈ രചനയിൽ ഞാൻ ആദ്യന്തം ദർശിക്കുന്നു. ഇതേപോലെ മൺമറഞ്ഞ നമ്മുടെ പിതാക്കന്മാരുടെ ഉത്തമ ജീവിതം അനാവരണം ചെയ്യാനുള്ള ഉത്തരവാദിത്വം കൂടി ഫാ. ബിജു പി. തോമസ് ഏറ്റെടുക്കണമെന്നു ഞാൻ അഭ്യർത്ഥിക്കുന്നു. ◆



# സ്ലീബാ പെരുന്നാളിന് ശേഷം ഒന്നാം ഞായർ
## (വി. മർക്കോസ് 13:30-37)

### ഫാ. ജെറിൻ ജോൺ അടൂർ

പരിശുദ്ധ സ്ലീബാ പെരുന്നാളിന് ശേഷം ആദ്യ ഞായറാഴ്ചയിലേക്ക് പ്രവേശിച്ചിരിക്കുന്നു.

തന്റെ ഭവനം വിട്ട് ദൂരെദേശത്തേക്ക് യാത്ര പുറപ്പെടുന്ന ഒരു ഗൃഹനാഥന്റെയോ യജമാനന്റെയോ ഒക്കെ ചിത്രം യേശു പലപ്പോഴും ഉപയോഗിക്കുന്നത് സുവിശേഷങ്ങളിൽ നാം കാണുന്നുണ്ട്. വി.മത്തായി, വി. ലൂക്കോസ് സുവിശേഷകർ രേഖപ്പെടുത്തുന്ന താലന്തുകളുടെ ഉപമയിലും ഇതേ പശ്ചാത്തലം നമുക്ക് കാണാം. തന്റെ ഭൃത്യർക്ക് വ്യക്തമായ ചുമതലകൾ ഏൽപ്പിച്ചാണ് ഗൃഹനാഥൻ പോകുന്നത്. സേവകർക്ക് അവരുടെ ചുമതലയും കാവൽക്കാരന് ഉണർന്നിരിക്കാനുള്ള കൽപ്പനയും നൽകുന്നതുപോലെ (മർക്കോസ് 13, 34) എന്നാണ് മർക്കോസ് എഴുതുന്നത്. തന്റെ ഭൃത്യരിൽ വിശ്വാസമുള്ള ഒരു യജമാനനെയാണ് നമുക്ക് ഇവിടെയും താലന്തുകളുടെ ഉപമയിലുമൊക്കെ കാണാനാവുക.

**യാത്രയാകുന്ന യജമാനനും ഉത്തരവാദിത്വബോധമുള്ള ദാസരും**

ഉദാസീനരാകാതെ, എപ്പോഴും യജമാനന്റെ, യജമാനന്റെ തിരിച്ചുവരവും പ്രതീക്ഷിച്ച്, ഉത്തരവാദിത്വങ്ങൾ കൃത്യമായി നിറവേറ്റി കാത്തിരിക്കാൻ വിളിക്കപ്പെട്ട ജോലിക്കാർക്കുണ്ടായിരിക്കേണ്ട കർത്തവ്യബോധത്തിലേക്കാണ് ഈ സുവിശേഷഭാഗങ്ങൾ നമ്മുടെ ശ്രദ്ധ ക്ഷണിക്കുക. ഗൃഹനാഥൻ എപ്പോൾ വന്നാലും, സന്ധ്യയ്ക്കോ, അർധരാത്രിക്കോ, കോഴി കൂവുമ്പോഴോ രാവിലെയോ, ഏതു സമയത്ത് തിരികെ വന്നാലും, ഉത്തരവാദിത്വപരമായി തങ്ങളുടെ ജോലികൾ ചെയ്യുന്ന സേവകരെയാണ് കാണേണ്ടതെന്ന് വചനം നമ്മെ ഓർമ്മിപ്പിക്കുന്നു. ജാഗരൂകരായി യജമാനനായി കാത്തിരിക്കുക.

ജോലികൾ സേവകരെ ഏൽപ്പിച്ചുപോയ വീട്ടുടമസ്ഥനാകട്ടെ, മണവാളനെ കാത്തിരിക്കുന്ന പത്തു കന്യകമാരാകട്ടെ, താലന്തുകൾ ഏൽപ്പിക്കപ്പെട്ട സേവകരാകട്ടെ, എല്ലാം നമ്മെ ഓർമ്മിപ്പിക്കുന്നത് ഉത്തരവാദിത്വത്തോടെയുള്ള ഒരു ജീവിതശൈലിയാണെങ്കിൽ, ഇതേ പശ്ചാത്തലം ജീവിതത്തിന്റെ അനിശ്ചിതത്വത്തെക്കുറിച്ചും ജീവിതത്തിലുണ്ടാകാവുന്ന പ്രലോഭനങ്ങളെക്കുറിച്ചും നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്. എപ്പോഴാണ് യജമാനൻ തിരികെ വരിക എന്നറിയാത്ത സേവകരിൽ ഉണ്ടായേക്കാവുന്ന ഒരു പ്രലോഭനം, ജീവിതത്തെ കുറച്ച് ലാഘവത്വത്തോടെ കാണാനുള്ള ചിന്തയാണ്. ഉത്തരവാദിത്വങ്ങൾ പൂർത്തിയാക്കാൻ ഇനിയും സമയമുണ്ട്, ഒരൽപം വിശ്രമിക്കാനുള്ള അവസരമാണ്, ആരും അറിയുകയില്ല, പിന്നീടാകാം, അങ്ങനെ നാളെയെ മറന്നു ജീവിക്കുവാനുള്ള ഒരു വലിയ പ്രലോഭനം നമുക്ക് മുന്നിലുണ്ട്. ചിലരെങ്കിലും അവയിൽ വീണുപോവുകയും ചെയ്തേക്കാം. ജീവിതത്തിന്റെ ഉദാസീനതകൾ, ചെയ്യരുതാത്ത തെറ്റുകൾ, അവിശ്വസ്തമായ ജീവിതം, സൗകര്യപൂർവ്വം മറന്നുപോകുന്ന, അവഗണിക്കുന്ന ഉത്തരവാദിത്വങ്ങൾ, അങ്ങനെ, ഒരുക്കത്തോടെ ജീവിക്കുന്നതിൽനിന്ന് നമ്മെ മാറ്റി നിറുത്തുന്ന തെറ്റുകളും കുറവുകളും ഒഴിവാക്കി, എപ്പോഴും ഏതു നിമിഷവും, നമ്മുടെ നാഥനായ ദൈവത്തിനായി കാത്തിരിക്കുക എന്ന ഒരു വിളിയാണ് സുവിശേഷം നമുക്ക് മുന്നിൽ വയ്ക്കുന്നത്. 'ശ്രദ്ധാപൂർവ്വം ഉണർന്നിരിക്കുവിൻ. സമയം എപ്പോഴാണെന്ന് നിങ്ങൾക്കറിവില്ലല്ലോ' (മത്തായി 13, 33) എന്ന് യേശു ഉദ്ബോധിപ്പിക്കുന്നു.

**ക്രിസ്തുവിന് വേണ്ടി കാത്തിരുന്ന സഭ**

യേശുവിന്റെ മരണ, ഉത്ഥാനങ്ങൾക്ക് ശേഷം എല്ലാത്തിന്റെയും അവസാനം കുറിച്ചുകൊണ്ട്, യേശു വീണ്ടും ഉടൻ തിരികെ വരുമെന്ന ഒരു വിശ്വാസം ആദിമക്രൈസ്തവസഭയിലുണ്ടായിരുന്നു. എന്നാൽ യേശു സുവിശേഷത്തിൽ വളരെ വ്യക്തമായി പറയുന്നുണ്ട്, 'ആ ദിവസത്തെക്കുറിച്ചോ ആ മണിക്കൂറിനെക്കുറിച്ചോ പിതാവിനല്ലാതെ മറ്റാർക്കും, സ്വർഗത്തിലുള്ള ദൂതന്മാർക്കോ പുത്രനുപോലുമോ അറിഞ്ഞു കൂടാ' (മത്തായി 13, 32)

വി.പൗലോസ് കൊരിന്ത്യകാർക്കെഴുതിയ ഒന്നാം ലേഖനം ഒന്നാം അദ്ധ്യായത്തിൽ, യേശുക്രിസ്തുവിന്റെ ദിനത്തിലേക്കായി കുറ്റമറ്റവരായി നിങ്ങളെ ദൈവം പരിപാലിക്കട്ടെയെന്ന് (1 കൊരി. 1, 8) വിശുദ്ധ പൗലോസ് കൊരിന്ത്യ സഭയ്ക്ക് പ്രാർത്ഥനാശംസകളേകുന്നുണ്ട്. യേശുക്രിസ്തുവുമായുള്ള സഹവാസത്തിലേക്ക് നിങ്ങളെ വിളിച്ച ദൈവം വിശ്വസ്തനാണെന്ന് (1 കൊരി. 1, 9) ജനതകളുടെ അപ്പസ്തോലനെന്ന് അറിയപ്പെടുന്ന പൗലോസ് എഴുതുന്നു. ക്രിസ്തുവിന്റെ വരവിനായി കാത്തിരിക്കുന്ന ഓരോ വിശ്വാസിയും ഈയൊരു ഉറപ്പോടെ ജീവിക്കാൻ പഠിക്കണം. നമ്മെ വിശ്വാസത്തിലേക്ക് വിളിച്ച ദൈവം വിശ്വസ്തനാണ്, അന്ത്യദിനത്തിലേക്ക് ഒരുക്കത്തോടെ കാത്തിരിക്കാൻ കൃപ നൽകുന്നത് അവനാണ്. ദൈവത്തിന്റെ വിശ്വസ്തതയോട് ചേർന്ന് വിശ്വാസത്തിൽ ഉറച്ച് ജീവിക്കാൻ, കർത്താവിന് മുൻപിൽ നിൽക്കാൻ തക്കവിധം കുറ്റമറ്റവരായി ജീവിക്കാനുള്ള നമ്മുടെ ഉത്തരവാദിത്വത്തിലേക്കാണ് ഈ വചനം നമ്മെ വിളിക്കുന്നത്. നിഷ്കളങ്കരായ മനുഷ്യരെ പറ്റിക്കുന്ന ലാഘവത്വത്തോടെ, ആരും കണ്ടുപിടിക്കില്ലെന്ന, ആരും അറിയില്ലെന്ന ചിന്തയോടെ ദൈവത്തെ പറ്റിക്കാമെന്നോ, തിന്മയിൽ തുടരാമെന്നോ കരുതി ജീവിച്ചാൽ, ദൈവത്തിന് മുൻപിൽ നിലനിൽപ്പില്ലെന്ന സത്യം തിരിച്ചറിഞ്ഞ്, ഉത്തരവാദിത്വത്തോടെ ജീവിക്കാനാകണം. ദൈവത്തിന്റെ വിശ്വസ്തതയാണ് നമുക്ക് മുന്നിൽ മാതൃകയായുള്ളത്.

**നാം ക്രിസ്തുവിനായി കാത്തിരിക്കണം**

സഭ, ക്രിസ്തുവിനെ പിൻചെല്ലാനും, അവന്റെ വരവിനായി കാത്തിരിക്കാനും വിളിക്കപ്പെട്ട മനുഷ്യരുടെ സമൂഹമാണ്. വീടുവിട്ടു ദൂരേക്ക് പോകുന്ന വീട്ടുടമസ്ഥൻ ക്രിസ്തുവാണ്. സേവകർക്ക്, തന്റെ ഭവനത്തിലെ അംഗങ്ങളായ നമുക്കോരോരുത്തർക്കും നമ്മുടെ ചുമതലകളും, ഉണർന്നിരിക്കാനുള്ള കൽപ്പനയും നൽകിയാണ് അവൻ പോയിരിക്കുന്നത്. ആത്മാവിനെയും ജീവിതത്തെയും ബാധിച്ചേക്കാവുന്ന ആധ്യാത്മികമാന്ദ്യത്തിൽനിന്നും വിശ്വാസരാഹിത്യത്തിൽ നിന്നും ഒഴിഞ്ഞുമാറി, ഊഷ്മളമായ ദൈവസ്നേഹത്തിൽ കരുത്തും നവജീവനും കണ്ടെത്തി നമ്മുടെ ക്രൈസ്തവജീവിതം നയിക്കേണ്ടതുണ്ട്. അവൻ എപ്പോൾ തിരികെ വന്നാലും ജാഗരൂകരായി, ഒരുക്കമുള്ളവരായി കാണപ്പെടാൻ വിളിക്കപ്പെട്ടവരാണ് നാം. ഈ ജാഗ്രത കാത്തിരിപ്പിന്റെ മാത്രം സമയമല്ല, മറിച്ച് പ്രവർത്തനത്തിന്റെയും, സുവിശേഷസാക്ഷ്യത്തിന്റെയും സമയം കൂടിയാണ്. പിതാവായ ദൈവം തന്നിൽ ഏൽപ്പിച്ച, സുവിശേഷമാകാനും സുവിശേഷമേകാനുമുള്ള വിളിയും ദൗത്യവുമാണ് ക്രിസ്തു സഭയ്ക്ക്, അതിലെ അംഗങ്ങളായ നമുക്കോരോരുത്തർക്കും നൽകിയിട്ടുള്ളത്. അവന്റെ ഭവനമായ സഭയുടെ വിളിയനുസരിച്ചാണ്, സഭംഗങ്ങളായ നാമോരോരുത്തരും നാം ജീവിക്കേണ്ടത്. അവനിൽ നിന്ന് ലഭിച്ച ഉത്തരവാദിത്വം നൽകുന്ന അധികാരത്തോടെ, സേവനം ചെയ്തുകൊണ്ട് ജീവിക്കാനാണ് വിളിക്കപ്പെട്ടിരിക്കുന്നത്. പിതാവായ ദൈവത്തിന്റെ സുവിശേഷമായ ക്രിസ്തുവിന് സാക്ഷ്യം നൽകാനും അവനെ ലോകമെങ്ങും അറിയിക്കാനുമുള്ള നമ്മുടെ ഉത്തരവാദിത്വം അതിന്റെ പൂർണ്ണതയിൽ ജീവിക്കാം. ക്രിസ്തുവിന്റെ സ്നേഹത്തിന്റെ പ്രവൃത്തികൾ തുടരാം. അവന്റെ ഭവനത്തിന്റെ ഉത്തരവാദിത്വമുള്ള കാവൽക്കാരായി ജീവിക്കാം. പരിശുദ്ധ അമ്മ എപ്രകാരം ദൈവഹിതത്തിനായി തന്നെത്തന്നെ പൂർണ്ണമായും സമർപ്പിച്ചോ, അതെ എളിമയോടെ, ദൈവഹിതത്തിനു നമ്മെത്തന്നെ പൂർണ്ണമായും വിട്ടുകൊടുക്കാം. ദൈവത്തിന് സ്വീകാര്യരായ മനുഷ്യരായി ജീവിക്കുകയും, ജാഗ്രതയോടെ, ദൈവഹിതമനുസരിച്ച് പ്രവർത്തിക്കുകയും, ആഴമേറിയ വിശ്വാസത്തോടെയും ഹൃദയത്തിൽനിന്നുയരുന്ന തീവ്രമായ പ്രാർത്ഥനകളോടെയും, മതിയായ ഒരുക്കത്തോടെയും ക്രിസ്തുവിന്റെ വരവിനായി കാത്തിരിക്കുകയും ചെയ്യാം.

◆




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Church Calendar



# READINESS, PREPARATION & ESCHATOLOGY

## (FIRST SUNDAY AFTER SLEEBA, MK 13: 30-37)

Fr. Sajoie Samuel

This week's Gospel portion talks about eschatological significance of our spiritual life. None knows the hour the world will end. Hence, we are supposed to be vigilant. To elaborate, Jesus talks of a parable wherein a man embarks on a long journey making his servant the overseer of the whole property. The latter has no idea when his master will return. Hence he is to be vigilant lest he be caught napping when the master arrives.

Somethings in life never end. Life is a continous learning process that starts from the cradle and ends with the coffin. The concept of preparation goes a step further and is an eternal process. A toddler studying in kindergarten prepares to move on to primary school. Within no time, the student is to prepare for intermediate and senior secondary education. This strain of preparation continues in the college life and spills over to the quest for a job. Henceforth, the single laned road transforms to a multi laned expressway that caters to the needs of the spouse, offsprings, parents, retirement, death and the list is endless. The paradox here is, waiting does not even end in death, as we are looking forward to the eschatological promise of our Lord and Savior.

**OLIVET DISCOURSE**

The Olivet Discourse also known as The Little Discourse, refers to certain portions of the Gospel that speaks about Jesus' suffering. They include Mathew 24 & 25, Mark 13 and Luke 21. It is imperative to first understand the structure of Mark 13. This chapter is often referred to as an eschatological discourse. Jesus here provides a long discourse on a single topic. It can be seen also as a farewell discourse. Old Testament patriarchs, when they sensed their end was near, would call their kith and kin to give them their final words. Jacob, Moses, David among others followed this tradition. It is in a similar vein that Jesus speaks these words. Verse 3-8 talk about the signs of the times, forecast of future persecution (9-13) and the coming of Son of Man (24-27).

**Eschatological Significance**

Talking about eschatological significance, a lot of parallels can be drawn between the parable and the Second Coming of Jesus. The man who goes off on a long journey resembles Jesus Christ who would attain resurrection in a short while. As the master goes, he gives instructions to his servants. Similarly Jesus is giving instructions to His discipes with the message to be awake. The doorkeeper represents the waiting discipes and the community of the faithful. This resemblance struck the people who were given a new thought to save their souls before the Lord would come back again with all His glory.

**Why Stay Awake?**

Why does Jesus give so much importance to staying awake. We know staying awake is just the contrary of sleeping. When we are sleepy, we tend to be off guard and become easy meat for the enemy. Our senses are no longer spiritually active and we fall prey to evil designs of Satan. Hence Jesus asks us to be awake. Morever, when we are awake we are in a better position to guide others to the true light

On a more serious note the importance of being awake has two main connotations. Let us see in depth it's significance. Firstly, each individual needs to strive for his/her own salvation. There are no short cuts to it. Luke 21:36 says "Watch ye therefore, and pray always, that ye may be accounted worthy to escape all these things that shall come to pass, and to stand before the Son of Man". Each one has to account for his/her iniquities. The Bible teaches us that we have to give justification for all the misdeeds we do, even to our own siblings.

Secondly, we have to be awake 24×7 for the sake of our commitment towards society as a whole. When Abraham pleads for Sodom, he asks God to save the place from destruction if there were atleast ten righteous individuals. Unfortunately, ten were difficult to be found. What better spiritual legacy can we gift to others if we can be the cause of others salvation. Peter and John heal the cripple who sat by the Beautiful Gate as a part of their moral obligation to the group of believers. I doubt if there can be any other good cause for us to be model Christians than this.

**Importance of Patience**

Patience is cardinal to waiting. We can't wait effectively if we are not patient. Our patience helps us to be positive in our quest to attain perfection. It was patience that helped Mary to endure the tough words of truth said by St. Simon, "Yea, a sword shall pierce through thy own soul also, that the thoughts of many hearts may be revealed" Luke 2 : 35. It was patience that helped Thomas, the disciple to wait for eight days for Jesus to visit him again, after being seen by the other disciples in his absence (John 20). It was patience that made Joseph, son of Jacob, to bear all his afflictions with love for his God.

Patience also helps us to ward off evil from our life. When we are patient we learn to soak all afflictions and are endurance helps us to reign victorious in our spiritual warfare. When Shadrach, Meshrack and Abednego are cast in the furnace on the orders of the tyrant king, they showed resilence which in turn brought a fourth divine guide in the furnace who ensured they came out, without even a strand of their hair getting singed.

**Importance of Introspection**

Parents Teachers Meeting (PTM) helps to analyse the academic progess of a school child. A commercial business keeps a tab on the profit and loss incurred to ensure the organisation is not at a loss. Every professional sportsperson does a quarterly health check to gauge his/her sports acumen. Similarly, as spiritual warriors, time and again, we need to do a reality check to ensure we are running our race with renewed vigour. After all, the line of demarcation between heavenly bliss and the embers of hell is very thin. One good deed or one vile thought can seal our fate negatively or positively. Hence to quote the words of His Grace Yakob Mar Elias, Metropolitan of Brahmar diocese is apt here:" Self correction is the best correction".

When we effectively introspect ourselves we are paving the way for guiding others in the right path. What better way to teach others by rectifying ourselves. The Prodigal Son wronged his father but repented so as to become the epitome of repentance. His one moment of repentance made him much better off than his elder brother who had a clean slate till then. The repentant thief introspected himself to be able to have a berth in paradise with the Savior who was crucified with Him.

**Conclusion**

To sum up, waiting has to have a reason. Waiting without a reason loses purpose. In the play "Waiting for Godot" written by Samuel Beckett brings out the futility of waiting without a goal or aim. They are waiting for their master Pozzo but what they are waiting for, they have no idea. But for us, our work is cut out. We have to wait with diligence for the Lord so as to be able to rise with Him. The better our quality of wait, the better we will be able to enjoy eternal life in Heaven. May the Lord Almighty bless us to attain it. Amen.

◆




# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







ശാസ്താംകോട്ട മൗണ്ട് ഹോറേബ് മാർ ഏലിയാ ചാപ്പലിൽ നവാഭിക്തരായ കോറെപ്പിസ്കോപ്പാമാർ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ജോസഫ് മാർ ദീവന്നാസിയോസ്, മാവേലിക്കര ഭദ്രാസന മെത്രാപ്പോലീത്താ എബ്രഹാം മാർ എപ്പിഫാനിയോസ് എന്നിവരോടൊപ്പം.

## ലീഗൽ ഫോറം

പാമ്പാടി: കോട്ടയം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ലീഗൽ പ്രൊഫഷനലിൽ സേവനം അനുഷ്ഠിക്കുന്ന എല്ലാവരുടെയും ഒരു പ്രഥമ മീറ്റിംഗ് സെപ്റ്റംബർ 17 ചൊവ്വാഴ്ച 4 മണിക്ക് പാമ്പാടി ദയറായിൽ വച്ച് ഡോ. യൂഹാനോൻ മാർ ദീയസ്കോറോസിന്റെ അധ്യക്ഷതയിൽ കൂടും.



**പാലക്കാട് യാക്കര സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച് ഇടവക അംഗം പോൾ കെ മാണിയുടേയും അജിത പോളിന്റെയും മകളായ മീഖ ഹന്ന പോൾ, ലോകത്തിന്റെ വിശപ്പു തുടച്ചു നീക്കാനായി, ലോക നന്മക്കായി അവതരിപ്പിച്ച പ്രബന്ധം (Social Protection and Rural program for wiping of world hunger) G20 ലോക രാഷ്ട്രങ്ങൾ അംഗീകരിച്ചു. 2024 നവംബറിൽ ബ്രസീലിൽ വെച്ച് നടക്കുന്ന G20 ഉച്ചകോടിയിൽ മീഖയുടെ പ്രബന്ധം ഒരു ഇന്റർനാഷണൽ പോളിസിയായി പബ്ലിഷ് ചെയ്യപ്പെടും. മീഖ ഹന്ന പോൾ, St Mary's Orthodox Cathredal Church, Hauz Khas, New Delhi ഇടവകാംഗമായ യാക്കോബ് സക്കറിയ കുരുവിളയുടെ സഹധർമ്മിണിയാണ്.**

### പുസ്തകം







## NCCI General Body Meeting Held, Focuses on Season of Creation

Nagpur, September 12, 2024: The National Council of Churches in India (NCCI) held its general body meeting today at its Secretariat. The meeting was presided over by His Eminence Dr. Geevarghese Mar Yulios, President of NCCI.

In his presidential address, Dr. Geevarghese Mar Yulios highlighted the theme "Season of Creation" (September 1 to October 4), emphasizing the importance of caring for the environment and promoting sustainability. He elaborated on 2 Corinthians 5:17, "Therefore, if anyone is in Christ, the new creation has come," emphasizing that being in Christ makes us a new creation. He stressed that creation is a theme for always, not just a seasonal focus.

Adv. Dr. Jaisy Karingattil and Fr. Jeo Joseph, executive members representing the Malankara Orthodox Syrian Church, were present at the meeting. The meeting brought together representatives from various Christian denominations and organizations to conduct council business. The NCCI leadership looks forward to continuing its work promoting unity, justice, and witness among Christian communities.



## ബാഹ്യകേരള വൈദിക സമ്മേളനം സമാപിച്ചു

പൂനെ: 'അനുഗ്രഹിക്കുവാൻ അനുഗ്രഹമാകുവിൻ' എന്ന വിഷയത്തെ ആസ്പദമാക്കി പുനെ പേപ്പൽ സെമിനാരിയിൽ മൂന്നു ദിവസമായി നടന്നുവന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദീക സമ്മേളനം സമാപിച്ചു. പ. കാതോലിക്കാ ബാവ ല ഉദ്ഘാടനം ചെയ്ത സമ്മേളനത്തിൽ അജപരിപാലന മേഖലയിൽ അനുവർത്തിക്കേണ്ട വിവിധ ജാഗ്രതകളെക്കുറിച്ചും വെല്ലുവിളികളെക്കുറിച്ചും പഠനങ്ങളും സെമിനാറുകളും നടത്തപ്പെട്ടു. സഖറിയ മാർ സേവേറിയോസ് വിഷയാസ്പദമായ പഠനങ്ങൾക്ക് നേതൃത്വം നൽകി. പൂനെ ദേഹു റോഡ് സെന്റ് ജോർജ് ബാലികാ ഭവനിലെ കുട്ടികളും പൂണെ മേഖലയിലുള്ള വിവിധ സ്കൂൾ വിദ്യാർഥികളും മഹാരാഷ്ട്ര സാംസ്കാരിക പൈതൃകം വിളിച്ചോതുന്ന വിവിധ കലാപരിപാടികൾ സമ്മേളനത്തിൽ അവതരിപ്പിച്ചു. സമാപന സമ്മേളനത്തിൽ വൈദീക വൃത്തിയിൽ 25 വർഷം പൂർത്തീകരിച്ച വൈദികരെയും വിവിധ മേഖലകളിൽ മികവു പുലർത്തിയ വൈദീകരെയും ആദരിച്ചു. ബോംബെ ഭദ്രാസനം ആതിഥ്യമരുളിയ സമ്മേളനത്തിന് ഭദ്രാസന മെത്രാപ്പോലീത്ത ഗീവർഗീസ് മാർ കൂറിലോസിന്റെ അധ്യക്ഷതയിൽ ബാഹ്യകേരള വൈദീക സംഘം സെക്രട്ടറി ഫാ. എം. ബി. ജോർജ്, ജനറൽ കൺവീനർ ഫാ. എം. എസ്. ജോയ് , ബോംബെ ഭദ്രാസന വൈദിക സംഘം എല്ലാ ക്രമീകരണങ്ങൾക്കും നേതൃത്വം വഹിച്ചു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി പാരിഷ് മിഷൻ പാട്ടു പുസ്തകവും വിശ്വാസ ജീവിത യാത്ര എന്ന പഠന ഗ്രന്ഥവും വെരി റവ. ഡോ. എം.പി. ജോർജ് കോർഎപ്പിസ്കോപ്പ പ്രകാശനം ചെയ്തു.



മൈലപ്ര മാത്യൂസ് റമ്പാച്ചന്റെ 33-മത് ഓർമ്മപ്പെരുന്നാൾ മൈലപ്ര മാർ കുറിയാക്കോസ് ആശ്രമത്തിൽ നടന്നു. പെരുന്നാൾ ശുശ്രൂഷകൾക്ക് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും, മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായും, ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്തായും കാർമ്മികത്വം വഹിച്ചു.




**The first regional conference of the Irish Zone (Republic of Ireland & Northern Ireland) of the Marth Mariam Vanitha Samajam (MMVS) held at Dublin on Saturday 07 September 2024.**

## പ്രത്യാശ കൗൺസലിങ്ങ് കോഴ്സ് ആരംഭിച്ചു

കോട്ടയം: മനുഷ്യ ജീവിതത്തിൽ പ്രയാസങ്ങളും പ്രതിസന്ധികളും നിറഞ്ഞ് നിൽക്കുമ്പോൾ അത് ഫലപ്രദമായി നിർധാരണം ചെയ്യുന്നവരുടെ സാന്നിദ്ധ്യം സഭാ ശുശ്രൂഷയിൽ അനിവാര്യമാണെന്ന് ഓർത്തഡോക്സ് വൈദിക സെമിനാരി വൈസ് പ്രസിഡന്റ് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ പറഞ്ഞു. ഓർത്തഡോക്സ് സെമിനാരിയിലെ പ്രത്യാശ കൗൺസലിങ്ങ് സിപ്ളോമാ കോഴ്സ് ഓൺലൈനിൽ ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

പ്രിൻസിപ്പൽ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ അദ്ധ്യക്ഷത വഹിച്ചു. ഡയറക്ടർ ഫാ. ഡോ. ഷാജി പി.ജോൺ, ഫാക്കൽറ്റി സെക്രട്ടറി ഫാ. ഡോ. വർഗീസ് വർഗീസ് എന്നിവർ പ്രസംഗിച്ചു. കൗൺസലിങ്ങ് ഡിപ്ളോമാ കോഴ്സിൽ 40 ലധികം വിദ്യാർത്ഥികളുണ്ട്. എല്ലാ ആഴ്ചയും വെള്ളിയാഴ്ച വൈകിട്ട് എട്ടു മണി മുതലാണ് കോഴ്സ് ക്രമീകരിച്ചിരിക്കുന്നത്.




കൂടൽ സെന്റ് മേരീസ് മഹാഇടവകയുടെ സെന്റ് മേരീസ് മോഡൽ സ്ക്കൂളിനായി നിർമ്മിച്ച കെട്ടിടത്തിന്റെ ഉത്ഘാടന കർമ്മം ആന്റോ ആന്റണി എംപി. നിർവ്വഹിച്ചു. ചടങ്ങിൽ മലങ്കര ഓർത്തഡോക്സ് സഭ അടൂർ കടമ്പനാട് ഭദ്രാസന മെത്രാപ്പൊലിത്താ ഡോ. സഖറിയ മാർ അപ്രേം അദ്ധ്യക്ഷത വഹിച്ചു.

"നമ്മുടെ സഭയുടെ നിലനിൽപിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്നു നിങ്ങളിൽ പലരും നമ്മോടു കൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരേയായി പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തിക്കൊണ്ടുപോകാനുള്ള ചുമതലയും നാം നിങ്ങളിൽ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു."

– പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്




ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ 91–ാം വർഷ രാജ്യാന്തര സമ്മേളനത്തിന്റെ ലോഗോ പ്രകാശനം, പ്രസ്ഥാനം പ്രസിഡന്റ്ഡോ. ഗീവർഗീസ് മാർ യൂലിയോസ് സഭയുടെ വലിയ മെത്രാപ്പോലീത്താ കുര്യാക്കോസ് മാർ ക്ലിമ്മീസിന് നൽകി പ്രകാശനം ചെയ്തു.